FOR FAVOURS RECEIVED



SORRY FOR DELAY

SANTHAMMA M. RAJU
POOVATHOOR

| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578234
578499



# മലങ്കരസഭ

മാസിക



ലക്കം 2

പുസ്തകം 50

ഫെബ്രുവരി
1995




PATRON SAINT

പത്രാധിപക്കുറിപ്പ്:

# വിവാഹ നിശ്ചയമോ വിവാഹ മുന്നാസ്വാദനമോ?

## ഫാ. ഡോ. ജേക്കബ് കുര്യൻ

അടുത്ത കാലത്തായി വിവാഹനിശ്ചയ വിരുന്നുകൾ വിവാഹ വിരുന്നിന്റെ മാത്രമല്ല വിവാഹ കൂദാശയുടെയും രൂപഭാവങ്ങൾ സ്വീകരിച്ചിരിക്കുന്നു. അനേകം വാഹനങ്ങളുടെയും വിഡിയോഗ്രാഫർമാരുടെയും അകമ്പടിയോടെ പാരിഷ്ഹാൾ അല്ലെങ്കിൽ നക്ഷത്രഹോട്ടൽ പരിസരത്തേക്ക് വന്നിറങ്ങുന്നതു കണ്ടാൽ സാക്ഷാൽ വിവാഹം നടക്കുന്ന പ്രതീതിതന്നെ. അലങ്കരിച്ച സ്റ്റേജിൽ പ്രത്യേക ഇരിപ്പിടങ്ങളിലേക്ക് ആദ്യമേതന്നെ പ്രതിശ്രുത വരനും പ്രതിശ്രുത വധുവും വന്നിരിക്കുന്നു. (ജനകീയ കാലമാണല്ലോ. വൈദികർക്ക് താഴെയെങ്കിലും ഒരിരിപ്പിടം ലഭിച്ചാൽ ഭാഗ്യം!) ചിരകാല പരിചിതരെപ്പോലെ അവർ സംഭാഷണം നടത്തുന്നു. വാഗ്വിലാസമുള്ള ബന്ധു (രക്തബന്ധമില്ലെങ്കിലും) വിന്റെ ആമുഖവചസുകൾക്കും, വൈദികരുണ്ടെങ്കിൽ പേരിനുള്ള പ്രാർത്ഥനയ്ക്കും ശേഷം, പ്രതിശ്രുത വധൂവരന്മാരുടെ മാതാപിതാക്കളും സഹോദരങ്ങളും സ്റ്റേജിലേക്ക് എത്തി ചെറുക്കൻ പെണ്ണിനും പെണ്ണ് ചെറുക്കനും മോതിരം ഇടുന്നു. പഞ്ചനക്ഷത്രശാപ്പാട് നടക്കുന്നു. പെണ്ണും ചെറു

ക്കനും ഭക്ഷണം കഴിച്ചെന്നു വരുത്തീയിട്ട് ഹാളിലേക്ക് അതിഥികളുടെയിടയിൽ ഇറങ്ങി വേണ്ടപ്പെട്ട ചിലരെ തെരഞ്ഞുപിടിച്ച് പരസ്പരം പരിചയപ്പെടുത്തിക്കൊടുക്കുന്നു. ഇങ്ങനെ പല കർമ്മങ്ങളും ഉൾക്കൊള്ളുന്ന ഒന്നായിക്കഴിഞ്ഞു വിവാഹ നിശ്ചയം. എല്ലാം കഴിയുമ്പോൾ 'ഇന്ന് നടന്നത് വിവാഹമോ വിവാഹ നിശ്ചയമോ?' എന്ന് ആരെങ്കിലും ചോദിച്ചാൽ ഉത്തരം പ്രയാസം.

വിവാഹത്തെക്കുറിച്ച് വീട്ടുകാർ എത്തിയിരിക്കുന്ന ധാരണ, ക്ഷണിതാക്കളെ അറിയിച്ച് അവരത് അംഗീകരിക്കുമ്പോഴാണല്ലോ വിവാഹ നിശ്ചയമാകുന്നത്. (വാഗ്വിലാസമുള്ള ബന്ധു വിവാഹം 'നിശ്ചയിച്ചിരിക്കുന്നു' എന്നുപോലും പറഞ്ഞാൽ 'എന്നാൽ പിന്നെ ഞങ്ങളെ എന്തിന് വിളിച്ചു' വെന്ന് ചോദിക്കാൻ തുനിഞ്ഞാൽ അസൂയക്കാരനെന്നേ പറയൂ—അതുകൊണ്ടു മിണ്ടാതിരിക്കുക). വിവാഹനിശ്ചയം നടക്കുന്നതിനു മുമ്പുതന്നെ ചെറുക്കനെയും പെണ്ണിനെയും സ്റ്റേജിൽ ഇരുത്തേണ്ട കാര്യമില്ലല്ലോ. വിവാഹനിശ്ചയ പ്രാർത്ഥനയ്ക്കുശേഷം മാത്രം അവരെ അടുത്തിരുത്തുന്നതല്ലേ ഭംഗി? മോതിരക്കൈമാററം പരസ്പരം നടത്തുന്നത് പാശ്ചാത്യരെ അനുകരിച്ചല്ലേ? നമ്മുടെ സഭയുടെ വിവാഹകൂദാശയിൽ ആദ്യഭാഗം വിവാഹനിശ്ചയത്തിന്റെയാണ്. സഭ അവരുടെ വിവാഹം നിശ്ചയിക്കുന്നതിനാൽ സഭയുടെ പ്രതിനിധിയായി വൈദികൻ മോതിരമണിയിക്കുന്നു. ഈ കർമ്മം വിവാഹകൂദാശയിൽതന്നെയുള്ളതിനാൽ, മോതിരം ഇടീൽ വിവാഹനിശ്ചയത്തിന് നടത്തേണ്ട കാര്യമില്ലല്ലോ. അഥവാ മോതിരമിടണമെങ്കിൽ, സഭയുടെ പ്രതിനിധി രണ്ടു പേരെയും മോതിരമണിയിക്കുന്നതാണ് ശരി. പ്രതിശ്രുത വരനും വധുവും, അതിഥികളിൽ ചിലരെ, അങ്ങോട്ടും ഇങ്ങോട്ടും പരിചയപ്പെടുത്തുന്നതും അനുചിതമാണ്. വിവാഹത്തിന്റെ അന്നുപോലും, തെരഞ്ഞുപിടിച്ചുള്ള ഈ ഉപചാര രീതി അനുചിതമാണെന്നാണ് തോന്നുന്നത്. എങ്കിൽപിന്നെ വിവാഹനിശ്ചയത്തിന് അതെത്രയധികം അനുചിതം എന്ന് പറയേണ്ടതില്ല.

എന്തായാലും ഒന്നേ പറയാനുള്ളു. ഈ രീതി തുടർന്നാൽ, പള്ളിയിലെ വിവാഹകൂദാശയുടെ വലിയ ആവശ്യം തോന്നാത്ത ഒരു നിലവരും. എല്ലാവരെയും സാക്ഷിനിർത്തി പരസ്പരം മോതിരമിട്ടവർ, ഊട്ടിയിൽനിന്നോ, കോവളത്തുനിന്നോ വിവാഹകൂദാശക്കെത്തേണ്ടിവരുന്നത് ഒരു രസംകൊല്ലി പരിപാടിയായി അവർതന്നെ തീരുമാനിച്ചുപോയാൽ എന്തായിരിക്കും സ്ഥിതി! അതായത് 'സാറ്റലൈററ്' വിവാഹമോ, 'റിമോർട്ട് കൺട്രോൾ' വിവാഹമോ, ഭാവിയിലെ ഒരു സാധ്യതയായി തീരുന്നു. അങ്ങനെയുളള വിവാഹത്തിൽ 'ഇതൊരു വലിയ രഹസ്യമാണ്' (എഫേസ്യ. 5: 32) എന്നു മാത്രം ലേഖനഭാഗത്തും, 'ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേരിപിരിക്കരുത്' മത്താ. 19: 6) എന്നുമാത്രം ഏവൻഗേലിയോൻ ഭാഗത്തും വായിച്ചാൽ മതിയാകും—'വിവാഹം സ്വർഗത്തിൽ നടക്കുന്നു' എന്ന് പ്രസംഗമായും ചേർക്കാം.

## ഇതളുകളിൽ

ധ്യാന പംക്തി

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

# വലിയനോമ്പിലെ ഒന്നാം ഞായർ [കൊത്തിനെ] ഫെബ്രുവരി 26

അപ്പൊ. 11: 19–26

## ആത്മീയ പ്രബുദ്ധത

വിശുദ്ധമായ വലിയ നോമ്പിന്റെ കവാടത്തിങ്കൽ നാം വന്നെത്തിയിരിക്കുന്നു. 50 ദിവസത്തേക്ക് നീണ്ടുനിൽക്കുന്ന ഈ ഉപവാസത്തിന്റെയും, ഭക്ഷണവർജ്ജനത്തിന്റെയും, പ്രത്യേക പ്രാർത്ഥനകളുടെ ഉദ്ദേശമെന്ത്? പല ഉദ്ദേശങ്ങൾ പറയാമെങ്കിലും ദൈവത്തോട് ഏറ്റവുമടുത്ത് ഏതാനും ദിവസങ്ങൾ ചിലവഴിക്കണമെന്നുള്ളതാണ് അതിന്റെ പ്രധാന ലക്ഷ്യം. മനുഷ്യനെ മനുഷ്യനാക്കുന്നതിനും, ദൈവത്തോടുള്ള തന്റെ യഥാർത്ഥ കടമകളെ സ്മരിക്കുന്നതിനുമായിട്ട് കൃത്യാന്തരബാഹുല്യത്താൽ വലയുന്നവന് പ്രത്യേകമായും ഇപ്രകാരമുള്ള കാലഘട്ടങ്ങൾ ഉണ്ടാകേണ്ടത് അനുപേക്ഷണീയമാണ്. നോമ്പ് മനുഷ്യന്റെ ശരീരത്തേയും മനസിനേയും നിർമ്മലീകരിക്കുന്നതിനോടൊപ്പം അവന്റെ പ്രവർത്തനങ്ങളെയും സംഭാഷണങ്ങളെയും സ്ഫുടമാക്കുകയും ചെയ്യും. 'ഒരുവൻ ലോകമെല്ലാം നേടിയാലും അവന്റെ ആത്മാവിനെ നശിപ്പിക്കുന്നുവെങ്കിൽ അവന് എന്ത് പ്രയോജനമുള്ളു'. നോമ്പ് ആത്മാവിനെ പരിപാവനമായ അന്തരീക്ഷത്തിൽ പരിപാലിക്കുന്നു. ഇന്ന് ഇന്ത്യയിലെവിടെ നോക്കിയാലും നിരാഹാരവൃതങ്ങളും, നിരാഹാരമൗനവൃതങ്ങളും, മരണംവരെയുള്ള നിരാഹാരവൃതങ്ങളും എന്നുവേണ്ട പല തരത്തിലുള്ളതായ ഉപവാസങ്ങൾ കാണുന്നുണ്ട്. അങ്ങനെയുള്ള ഒരന്തരീക്ഷത്തിൽ ഉപവാസത്തിന്റെ സാദ്ധ്യതകളെപ്പററി പ്രസംഗിക്കേണ്ട വലിയ ആവശ്യമുണ്ടെന്ന് തോന്നുന്നില്ല.

ക്രിസ്ത്യാനികളെന്നുള്ള നിലയിൽ നമ്മുടെ ഉപവാസംകൊണ്ട് നാം സാധിക്കേണ്ടതെന്താണ്? നാം നമ്മുടെ ഉപവാസം അനുഷ്ഠിക്കുന്നത് ആരെയും മടുപ്പിക്കുവാനല്ല; ഒന്നിനെയും കൊമ്പുകുത്തിക്കുവാനുമല്ല. നോമ്പ് ഒരായുധമാണെങ്കിൽ അത് പ്രധാനമായി പൈശാചികപ്രവർത്തനങ്ങളെ നമ്മിൽനിന്നും അകററിനിറുത്തുന്നതിനുള്ള ഒരായുധം മാത്രമാണ്. മനുഷ്യന്റെ ശത്രു അവന്റെ ഉള്ളിലുള്ള പൈശാചികപ്രവൃത്തികളാകുന്നു.

നോമ്പിന്റെ ആരംഭത്തിൽ വച്ചിരിക്കുന്നതായ ഇന്നത്തെ വായനയിൽ നോമ്പുകൊണ്ട് ക്രിസ്ത്യാനികളായ നാം സാധിക്കേണ്ട കാര്യങ്ങൾ സ്പഷ്ടമാകുന്നുണ്ട്. അന്ത്യോക്യായിലെ വലിയ മാനസാന്തരമാണ് ആദ്യത്തെ ശ്ളീഹാ വായനയിൽ കാണുന്നത്. സ്തേഫാനോസിന്റെ മരണത്തോടടുത്തുണ്ടായ ക്രിസ്തുമതപീഡ നിമിത്തം ഓടിപ്പോയ കുപ്രൊസുകാരും കുറേനക്കാരുമായ ചിലരത്രെ അന്ത്യോക്യയിൽ ആദ്യമായി സുവിശേഷമറിയിച്ചതും. പ്രതികൂലസന്ദർഭത്തെ അനുകൂലമാക്കുന്നതിനുള്ള ദൈവത്തിന്റെ കഴിവാണ് ഇവിടെ നാം കാണുന്നത്. എങ്കിലും ആത്മീയമായിട്ടുള്ള അതിന്റെ ഫലം എത്രയോ അനുകൂലം. പാപാന്ധകാരത്തിൽനിന്നും ദിവ്യപ്രഭയിലേക്ക് അതു മനുഷ്യനെ നയിക്കുന്നു.

അന്ത്യോക്യയിലെത്തിയ സുവിശേഷപ്രാസംഗികന്മാർ ദൈവത്തിന്റെ പ്രത്യേക സംരക്ഷണയിലിരുന്നുവെന്നു നാം കാണുന്നുണ്ട്. കർത്താവിന്റെ കൈ അവരോടുകൂടെ ഉണ്ടായിരുന്നുവെന്നത്രെ വി. ലൂക്കോസ് പറയുന്നത്. അവർ നിമിത്തം അന്ത്യോക്യയിലുണ്ടായ വലിയ മാനസാന്തരത്തിന്റെ രഹസ്യം ഇതുതന്നെയായിരുന്നു. നമ്മുടെ നോമ്പിന്റെ കാലമെല്ലാം നാം കർത്താവിന്റെ കൈകളിലിരിക്കുന്നുവെന്നുള്ള ചിന്ത നമുക്കു പ്രോത്സാഹനമുണ്ടാക്കേണ്ടതാണ്. തന്റെ കൈ നമ്മോടുകൂടെയിരുന്നു നമ്മെ സുശക്തമാക്കും. നിശ്ചയം.

അന്ത്യോക്യയിൽ മാനസാന്തരപ്പെട്ടവർ മുഖ്യമായി യവനന്മാരായിരുന്നു. യഹൂതമതസിദ്ധാന്തങ്ങളെ ഗ്രഹിക്കുകയോ, മിശിഹായെ നോക്കിപ്പാർക്കുകയോ ദൈവത്തിന്റെ വ്യാപാരങ്ങളെ ഗ്രഹിക്കുകയോ ഈ വെറും തണുത്ത പുറജാതികൾക്കു വന്ന മാനസാന്തരം അൽഭുതാവഹമാണ്, ഇന്നത്തെ ഏവൻഗേലിയോൻ വായനയിൽ ഇതുപോലുള്ള ഒരു അത്ഭുതമാണ് നാം വായിച്ചു കേട്ടത്. കാനായിലെ കല്യാണഭവനത്തിങ്കൽവെച്ച് വെറും പച്ചവെള്ളത്തെ നമ്മുടെ കർത്താവ് മെച്ചമായ വീഞ്ഞാക്കിതീർത്തു. നമ്മുടെ നോമ്പുകൊണ്ട് നമുക്കു വരേണ്ടതായ വ്യതിയാനവും ഏവംവിധമായിരിക്കണം. ദൈവികകാര്യങ്ങളിൽ തണുത്തു മരവിച്ചിരിക്കുന്ന നമുക്കു മാനസാന്തരവും ഒരു ദിവ്യചൈതന്യവും ഉളവാകട്ടെ. അന്ത്യോക്യൻ സഭയുടെ സംരക്ഷണയ്ക്കായി അപ്പൊസ്ത-

ലന്മാർ നിയോഗിച്ചത് കുപ്രോസുകാരൻ ബർന്നബാസ്സിനെയാണ്. പ്രബോധനപുത്രൻ എന്നർത്ഥമുദിക്കുന്ന അദ്ദേഹത്തിന്റെ നാമം അദ്ദേഹത്തെ ഈ കൃത്യനിർവ്വഹണത്തിനു നിയോഗിച്ചതെന്തുകൊണ്ടാണെന്ന് കാണിക്കുന്നുണ്ട്. ഉത്ബോധനവിഷയത്തിൽ ബർന്നബാസ്സിനു അനിതരസാധാരണമായ ചാതുര്യമുണ്ടായിരുന്നിരിക്കണം. അതെങ്ങനെയിരുന്നാലും ബർന്നബാസ്സ് നല്ല മനുഷ്യനും പരിശുദ്ധാത്മാവിനാലും വിശ്വാസത്താലും നിറഞ്ഞവനുമായിരുന്നുവെന്ന് വി. ലൂക്കോസ് സാക്ഷ്യം വഹിക്കുന്നുണ്ട്. ഒരു നല്ല മനുഷ്യനും, പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവനും, വിശ്വാസത്തിൽ ഉററവനും ആയിരുന്നതുകൊണ്ടായിരിക്കണം അദ്ദേഹം നിമിത്തമായി വളരെ പുരുഷാരം കർത്താവിനോട് ചേരുന്നതിന് ഇടയായിത്തീർന്നത്. 'എല്ലാവരും ഹൃദയനിർണ്ണയത്തോടെ കർത്താവിനോടു ചേർന്നുനിൽക്കുവാൻ തക്കവണ്ണം പ്രബോധിപ്പിക്കുവാൻ' അദ്ദേഹത്തിനു ധൈര്യമുണ്ടായതും. നമ്മുടെ നോമ്പുകൊണ്ടു ഈ ത്രിവിധ ഗുണങ്ങൾ നമുക്ക് ഉണ്ടാകുമെങ്കിൽ നല്ലവരെന്നു സംബോധന ചെയ്യപ്പെടുന്നതിനും വിശുദ്ധാത്മാവുകൊണ്ടും വിശ്വാസംകൊണ്ടും നിറയുന്നതിനും, ഈ നോമ്പു നമുക്കു സഹായമായിരിക്കട്ടെ.

ആത്മനിറമുള്ളതായ ബർന്നബാസ്സിന്റെ പ്രവർത്തനം മുഖാന്തിരമായി അന്ത്യോക്യൻ സഭ വളരെ വിപുലമായി തന്നിമിത്തം സ്വയമായി അതിന്റെ നേതൃത്വം വഹിക്കുന്നത് അസാദ്ധ്യമായി തീരുകയാൽ അദ്ദേഹം തർസ്സോസിലേക്ക് ചെന്ന് തന്നെപ്പോലെതന്നെ ആത്മനിറവും വിശ്വാസവുമുള്ള പൗലോസിനെ കൂട്ടിക്കൊണ്ടു അന്ത്യോക്യായിലേക്കു വന്നു. ഇരുവരുംകൂടി ഒരു സംവത്സരം മുഴുവൻ സഭായോഗങ്ങൾകൂടുകയും ബഹുജനത്തെ ഉപദേശിക്കുകയും ചെയ്തു. വിശ്വാസവും ആത്മാവും തിങ്ങുന്ന ഈ രണ്ടു വ്യക്തികളുടെ പ്രവർത്തനഫലമായി അന്ത്യോക്യൻസഭ ഇതരരുടെ ദൃഷ്ടിയിൽ ദൃശ്യമായ ഒരു തോത് അവലംബിക്കുകയുണ്ടായി. തന്നിമിത്തം ആ സമൂഹത്തെ ക്രിസ്തുവിന്റെ അനുകാരികളെന്നു അർത്ഥമുള്ള ക്രിസ്ത്യാനികൾ എന്നു പേരു വിളിക്കുന്നതിനിടയാകുകയും ചെയ്തു.

നല്ലവരും ആത്മാവിലും വിശ്വാസത്തിലും നിറഞ്ഞവരുമായ രണ്ടു വ്യക്തികൾക്ക് എന്തു വൻകാര്യങ്ങളാണ് സഭയിൽ സാധിക്കുവാൻ പാടില്ലാത്തത്. നമ്മുടെ സഭയിൽ ആത്മനിറമുള്ള ആളുകളുടെ അഭാവം വളരെ അനുഭവിക്കുന്ന ഒരു ഘട്ടമാണല്ലോ ഇത്. ഈ വലിയനോമ്പുകാലത്ത് ദൈവം നമ്മോടുകൂടി ഇരിക്കുകയും അന്ത്യോക്യായിലുണ്ടായപോലെ വലിയ മാനസാന്തരം നമുക്കുണ്ടാകുകയും, ബർന്നബാസ്സിനെയും ശൌലിനെയുംപോലെ നല്ലവരും ആത്മനിറവും വിശ്വാസവുമുള്ളവരുമായ ആളുകളെ നമ്മുടെ ഇടയിൽനിന്നു എഴുന്നേല്പിക്കുകയും ചെയ്യുമെങ്കിൽ സഭയുടെ ഭാവി എത്ര ശോഭനമായിരിക്കും. ഇന്ത്യയുടെ ഇതര ഭാഗങ്ങളിലുള്ള സുവിശേഷവേല ഒരു ജീവൽപ്രശ്നമായി നമ്മെ അഭിമുഖീകരിക്കുന്ന ഈയവസരത്തിൽ ഇങ്ങനെയുള്ളതായ ആളുകൾ എഴുന്നേററ് അതിനുവേണ്ടി പുറപ്പെടേണ്ടത് അത്യാവശ്യമാകുന്ന്യ. ഈ നോമ്പുകാലത്ത് അതിനായി നമുക്കു പ്രാർത്ഥിക്കാം.

## ഗർബോ ഞായറാഴ്ച മാർച്ച് 5.

അപ്പൊ. 9:22–31.

### മതതീഷ്ണതയായി രൂപപ്പെടട്ടെ

ഒരു കുഷ്ഠരോഗിയെ സൗഖ്യമാക്കിയ സംഭവം ഇന്നത്തെ ഏവൻഗേലിയോന്റെ ഭാഗമാകയാൽ കുഷ്ഠരോഗി ഞായറാഴ്ചയെന്ന് ഈ ദിവസത്തിന് പേരു സിദ്ധിച്ചു. ശരീരം മുഴുവനെയും ദ്രവിപ്പിച്ചു കളയുന്ന ഒരു ഭയങ്കര വ്യാധിയാണല്ലോ കുഷ്ഠം. അതിൽനിന്നും മുക്തി പ്രാപിപ്പാൻ മനുഷ്യൻ എന്തുതന്നെ കൊടുക്കുകയില്ല. സുറിയാ രാജ്യസേനാപതിയായിരുന്ന നയമാൻ ഭയങ്കര വ്യാധിയിൽനിന്നും രക്ഷപ്പെടുന്നതിനുവേണ്ടി സഹിച്ച പ്രയാസങ്ങൾ പഴയനിയമത്തിൽ നാം വായിക്കുന്നുണ്ട്. ദൈവപുരുഷനായ ഏലിശായ്ക്കല്ലാതെ മററാർക്കും അദ്ദേഹത്തെ സൗഖ്യപ്പെടുത്തുവാൻ കഴിഞ്ഞില്ല. കറുത്തവനെന്ന് അപരാഭിധാനമുണ്ടായിരുന്ന ഉറഹായിലെ അബ്ഗാർ രാജാവിന് കർത്തൃശിഷ്യനായ ആദായിശ്ലീഹാ ഈ ഭയങ്കരവ്യാധിയിൽനിന്നും സൗഖ്യം നല്കിയതായി പാരമ്പര്യം പറയുന്നുണ്ട്.

ശരീരത്തെ വിരൂപമാക്കുന്ന കുഷ്ഠംപോലെ തന്നെ ആത്മീയമായ കുഷ്ഠവും പലതരത്തിലുണ്ട്. ആത്മീയ കുഷ്ഠമാണ് പാപം. ചില്ലറ രോഗങ്ങൾപോലെ മനുഷ്യാത്മാവിനെ ചിലപ്പോഴൊക്കെയറിപ്പിടിക്കുന്ന പാപങ്ങളുണ്ട്. എന്നാൽ ചില പാപങ്ങൾ മനുഷ്യനിൽ സ്ഥായിയായി കുടികൊണ്ട് കുഷ്ഠരോഗംപോലെ ആത്മാവിനെ നശിപ്പിച്ചുകളയും. മദ്യപാനം, വിഷയാസക്തി മുതലായവ ഇപ്രകാരമുള്ള പാപങ്ങളാകുന്നു. അന്ധമാക്കുന്ന മതവൈരാഗ്യം എന്ന ഭയങ്കര രോഗവും ഈ കൂട്ടത്തിൽ പെടുന്നു. പൗലോസ് തന്റെ മാനസാന്തരത്തിന് മുമ്പ് അതിഭയങ്കരനായ ഒരു മതവൈരാഗിയായിരുന്നു. യഹൂദമതത്തിൽ അദ്ദേഹത്തിന് അടിയുറച്ച വിശ്വാസമാണുണ്ടായിരുന്നത്. പ്രസിദ്ധനായ ഗമാലിയേലിന്റെ പാദപീഠത്തിലിരുന്ന് അഭ്യസിച്ചിട്ടുള്ളവനായിരുന്നതിനാൽ ആ സുപ്രസിദ്ധ ഗുരുവിന്റെ ഉപദേശരീതിയും ശൗലിന്റെ വിശ്വാസസ്ഥിരതയ്ക്കു കാരണമാക്കിയിരിക്കണം. യഹൂദമതം ദൈവത്താൽ നേരിട്ട് വെളിപ്പെടുത്തപ്പെട്ട മതമാകയാൽ അതിനെ ചോദ്യം ചെയ്യുന്ന മററൊരു മതവും ഭൂമുഖത്ത് ഉണ്ടാകാൻ പാടില്ലെന്ന് ശൗൽ മുൻവിധി ചെയ്തു. സകല യഹൂദന്മാരെയുംപോലെ മിശിഹായുടെ ആഗമനത്തിനുവേണ്ടി അദ്ദേഹവും നോക്കിപ്പാർത്തിരുന്നു. എന്നാൽ നസ്സറേത്തിലെ യേശുവിനെപ്പോലെ തച്ചന്റെ മകനായ

(ശേഷം 23–ാം പേജിൽ)

# ആശ്വാസപ്രദന്മാർ

## മാത്യൂസ് മാർ ബർന്നബാസ്

**ആ**ശ്വാസപ്രദനായ പരിശുദ്ധാത്മാവിന് നമ്മുടെ പ്രായോഗിക ജീവിതത്തിൽ ഉണ്ടായിരിക്കേണ്ട അതിപ്രധാനമായ സ്ഥാനത്തെക്കുറിച്ച്, നാം കൂടുതൽ ബോധവാന്മാരും ബോധമതികളുമാകേണ്ടിയിരിക്കുന്നു. ഭയവും ആകുലചിന്തയും, തോൽവികളും കലഹങ്ങളും, രോഗങ്ങളും നിറഞ്ഞ ഈ ലോകത്തിൽ, മനുഷ്യർ ആശ്വാസത്തിനായി ഉററുദാഹിക്കുന്നു. ആശ്വാസം കണ്ടെത്തുകയും ആശ്വാസം നൽകുകയും ചെയ്യുക, ഇവയിൽ വലിയ കർത്തവ്യവും ആവശ്യവും ലോകത്തിലില്ല.

ആശ്വാസമെന്തെന്ന് പരിശോധിക്കാം. മരം കോച്ചുന്ന തണുപ്പിൽ ഒരു ഹീററർ പ്രവർത്തിച്ചാലുള്ള ആശ്വാസമെന്തെന്ന്, തണുപ്പ് രാജ്യങ്ങളിലുള്ളവർക്കറിയാം. അത്യുഷ്ണമുള്ള മണലാരണ്യങ്ങളിൽ, ഒരു മഴ പെയ്താൽ ഉണ്ടാകുന്ന ആശ്വാസം എത്രമാത്രമാണ്! വേദനകൊണ്ട് പുളയുന്ന ഒരു രോഗിക്ക്, വേദന ശമിക്കുന്നതിനുള്ള മരുന്നു കൊടുത്താൽ, എന്തൊരു ആശ്വാസമാണ്! പരുന്ത് ആക്രമിക്കുമ്പോൾ, പിടക്കോഴിയുടെ ചിറകിൻ കീഴ് അഭയം തേടുന്ന കോഴിക്കുഞ്ഞുങ്ങളുടെ സമാധാനത്തെക്കുറിച്ച് ചിന്തിക്കുക.

### ആശ്വാസപ്രദനെ സംബന്ധിച്ച പ്രവചനങ്ങൾ

ഇതാ ഞാൻ താങ്ങുന്ന എന്റെ ഉള്ളം പ്രസാദിക്കുന്ന എന്റെ വൃതൻ. ഞാൻ എന്റെ ആത്മാവിനെ അവന്റെ മേൽ വച്ചിരിക്കുന്നു. അവൻ ജാതികളോട് ന്യായം പ്രസ്താവിക്കും. അവൻ നിലവിളിക്കയില്ല, ഒച്ചയുണ്ടാക്കയില്ല, തെരുവീഥിയിൽ അവന്റെ ശബ്ദം കേൾപ്പിക്കയുമില്ല. ചതഞ്ഞ ഓട അവൻ ഒടിച്ചുകളകയില്ല. പുകയുന്ന തിരി കെടുത്തികളകയില്ല. അവൻ സത്യത്തോടെ ന്യായം പ്രസ്താവിക്കും. ഭൂമിയിൽ ന്യായം സ്ഥാപിക്കുംവരെ അവൻ തളരുകയില്ല, അധൈര്യപ്പെടുകയുമില്ല. അവന്റെ ഉപദേശത്തിനായി ദ്വീപുകൾ കാത്തിരിക്കുന്നു. ''(യെശ. 42:1–4)'' എളിയവരോട് സദ്വർത്തമാനം ഘോഷിപ്പാൻ യഹോവ എന്നെ അഭിഷേകം ചെയ്തിരിക്കകൊണ്ട്, യഹോവയായ കർത്താവിന്റെ ആത്മാവു എന്റെ മേൽ ഇരിക്കുന്നു. ഹൃദയം തകർന്നവരെ മുറികെട്ടുവാനും, തടവുകാർക്ക് വിടുതലും, ബദ്ധന്മാർക്ക് സ്വാതന്ത്ര്യവും അറിയിപ്പാനും. യഹോവയുടെ പ്രസാദവർഷവും, നമ്മുടെ ദൈവത്തിന്റെ പ്രതികാരദിവസവും പ്രസിദ്ധമാക്കുവാനും, ദുഃഖിതന്മാരെ ഒക്കെയും ആശ്വസിപ്പിക്കുവാനും, സീയോനിലെ ദുഃഖിതർക്ക് വെണ്ണീറിന് പകരം അലങ്കാരമാലയും, ദുഃഖത്തിന് പകരം ആനന്ദതൈലവും, വിഷണ്ഡ മനസ്സിന് പകരം സ്തുതി എന്ന മേലാടയും കൊടുപ്പാനും, അവൻ എന്നെ അയച്ചിരിക്കുന്നു'' (യെശ. 61:1-3)

ഈ പ്രവചനങ്ങൾ കർത്താവിൽ നിവർത്തിയായി മററുള്ളവർക്കു വേണ്ടിയുള്ള മനുഷ്യൻ എന്ന് കർത്താവിനെക്കുറിച്ച് പറഞ്ഞിരിക്കുന്നു. മേൽപ്പറഞ്ഞ പ്രവചനങ്ങൾ നമ്മിലും നിറവേറണം.

### ആശ്വാസപ്രദന്മാരാകുന്നതിനുള്ള മാർഗ്ഗങ്ങൾ

മററുള്ളവരെ ആശ്വസിപ്പിക്കുന്നതിനു മുമ്പായി നാം ആശ്വാസം കണ്ടെത്തണം.

1) പ്രാർത്ഥിക്കണം. നമ്മുടെ സ്വാർത്ഥതയും സുഖലോലുപതയും മടിയും മാറുന്നതിനുള്ള കൃപയ്ക്കുവേണ്ടി പ്രാർത്ഥിക്കണം മററുള്ളവരോടുള്ള വെറുപ്പും പ്രതികാരബുദ്ധിയും മാറി അവരോട് സഹതപിക്കുന്നതിനുമുള്ള കൃപയ്ക്കായും പ്രാർത്ഥിക്കണം.

2) താദാത്മ്യം പ്രാപിക്കണം. മററുള്ളവരുമായി താദാത്മ്യം പ്രാപിച്ച് ആശ്വസിപ്പിക്കണം. നാംസ്നേഹിക്കുന്നവരുമായി താദാത്മ്യം പ്രാപിക്കുന്നു. എന്നാൽ അന്യന്മാരോടും ശത്രുക്കളോടും നാം താദാത്മ്യം പ്രാപിക്കുന്നതിന് ശ്രമിക്കാറില്ല. അവരും നമ്മെപ്പോലെയുള്ളവരാണെന്ന് കാണുമ്പോൾ, അവരുടെ സന്തോഷങ്ങളും കഷ്ടതകളും നമ്മുടേതായി തീരും. അപ്പോൾ സഹതാപത്തോടെ അവരെ ആശ്വസിപ്പിക്കാൻ സാധിക്കും.

3) മററുള്ളവരെ ദൈവമക്കളായി കാണണം. ദൈവമക്കളല്ലാത്തവരായി ആരുമില്ല. സകലരും ദൈവമക്കളാണല്ലൊ. ദൈവം നമ്മെ സ്നേഹിക്കുന്നതുപോലെ, അവരെയും സ്നേഹിക്കുന്നു. നമ്മുടെ നന്മയ്ക്കായി ദൈവം ആഗ്രഹിക്കുന്നതുപോലെ, മററുള്ളവരുടെ നന്മയ്ക്കായും ആഗ്രഹിക്കുന്നു. നാം മററുള്ളവർക്ക് ചെയ്യുന്ന നന്മ ദൈവത്തിന് ചെയ്യുന്നതായി ദൈവം കണക്കാക്കുന്നതാണ്. ''എന്റെ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തന് നിങ്ങൾ ചെയ്തേടത്തോളമെല്ലാം എനിക്ക് ചെയ്തു (വി. മത്താ 25:40) എന്ന് അന്ത്യന്യായവിധിയിൽ കർത്താവ് പറയുമല്ലൊ. മററുള്ളവർക്ക് നാം നന്മചെയ്യാതെ പോകുന്നത് ദൈവത്തിന് ചെയ്യാതെ പോയതായും ദൈവം കണക്കാക്കും''. ഈ ഏററവും ചെറിയവരിൽ ഒരുവന് നിങ്ങൾ ചെയ്യേണ്ടടത്തോളമെല്ലാം എനിക്കാകുന്നു ചെയ്യാഞ്ഞത് (വി. മത്താ. 25:45) എന്നും ദൈവം അരുളിച്ചെയ്യും. ദൈവം നമുക്ക് ഓരോരുത്തർക്കും തന്നുകൊണ്ടിരിക്കുന്ന

കരുണയും അനുഗ്രഹങ്ങളും ഓർത്ത്, അവയ്ക്ക് പകരമായി തന്റെ മക്കളെ ആശ്വസിപ്പിക്കുന്നു എന്ന ബോധത്തോടെ, നാം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെ ദൈവത്തെപ്രതി നാം തന്റെ മക്കളെ സ്നേഹിക്കുന്നുണ്ടോ?

ദൈവം നമ്മോടു ക്ഷമിക്കുന്നതിന് അതിരില്ല. അങ്ങനെയെങ്കിൽ നാം ഏതൊരു വ്യക്തിയോടും, ഏതൊരു കുററത്തിനും, ക്ഷമനൽകേണ്ടതല്ലേ? പതിനായിരം താലന്ത് ഇളച്ചു കിട്ടിയവൻ, 100 വെള്ളിക്കാശിന് വഴക്കുകൂട്ടാമോ?(വി. മാത്താ. 18:21–35) ക്ഷമിക്കുകയെന്ന് പറഞ്ഞാൽ പ്രതികാരം ചെയ്യാതിരിക്കുന്നത് മാത്രമല്ല, പഴയ സ്നേഹബന്ധത്തിലേക്കുതന്നെ ചെന്നുചേരുന്നതാണ്. ദൈവത്തെപ്രതി നാം ഏവരോടും പൂർണ്ണമായി ക്ഷമിക്കുന്നുണ്ടോ?

4) എല്ലാവർക്കും എപ്പോഴും നന്മചെയ്യുന്ന സ്വഭാവം വളർത്തിയെടുക്കണം.

മററുള്ളവർക്ക് നന്മ ചെയ്യുന്തോറും, നന്മ ചെയ്യുന്നതിനുള്ള ആഗ്രഹവും കഴിവും വർദ്ധിച്ചുവരും. കൃത്രിമ ശ്വാസോച്ഛ്വാസം നൽകി രോഗിയെ രക്ഷിച്ചാൽ, രോഗി ശക്തി പ്രാപിച്ച് സ്വയമായി ശ്വസിക്കും. അതുപോലെ സ്വയമായി നന്മ ചെയ്യുന്നതിനുള്ള കഴിവു നമ്മിൽ വർദ്ധിപ്പിച്ചെടുക്കണം''. നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്‌വിൻ'/ (1 കൊരി. 16:14) എന്നും ''സ്നേഹം ആചരിപ്പാൻ ഉത്സാഹിപ്പിൻ'' (1 കൊരി. 14:1) എന്നും ''ആരും തിന്മയ്ക്ക് പകരം തിന്മ ചെയ്യാതിരിപ്പാൻ നോക്കുവിൻ. തമ്മിലും എല്ലാവരോടും എപ്പോഴും നന്മ ചെയ്തുകൊണ്ടിരിപ്പിൻ (1 തെസ. 5:15) എന്നു വി. പൗലോസ് പറയുന്നു.

ഇങ്ങനെ സദാ നന്മ ചെയ്തുകൊണ്ടിരുന്നാൽ നമുക്കെതിരായി പ്രവർത്തിപ്പാൻ ആരും സന്നദ്ധരാകയില്ല ''നിങ്ങൾ നന്മ ചെയ്യുന്നതിൽ ശുഷ്ക്കാന്തിയുള്ളവരായിരിക്കുന്നെങ്കിൽ, നിങ്ങൾക്കു ദോഷം ചെയ്യുന്നവനാര്?'' (1 പത്രോ. 3:13) എന്ന് വി. പത്രോസ് ചോദിക്കുന്നു. അതിനാൽ സദാ നന്മ ചെയ്യുന്ന സ്വഭാവം നമ്മിൽ വളർത്തിയെടുക്കണം. അപ്പോൾ നമ്മുടെ നല്ല മാതൃകയെ അനുകരിക്കുന്നതിന് പലരും സന്നദ്ധരാകയും ചെയ്യും.

5) ജീവചരിത്രങ്ങൾ വായിക്കണം.

യഥാർത്ഥ ആശ്വാസപ്രദന്മാരുടെ ജീവചരിത്രം വായിക്കുന്നതും, അവരോടു സംസർഗ്ഗം ചെയ്യുന്നതും, അവരോടു ചേർന്ന് കാരുണ്യപ്രവൃത്തികൾ ചെയ്യുന്നതും, നമുക്കു പ്രചോദനം നൽകുന്നതും, നമ്മെ ആശ്വാസപ്രദന്മാരാക്കുന്നതുമാണ്.

6) സന്തോഷവാന്മാരായിരിക്കണം.

നമ്മുടെ സന്തോഷവും ഉത്സാഹവും മററുള്ളവരിലേക്കു പടർന്നുപിടിക്കും. അതിനാൽ നാം സന്തുഷ്ടരും സന്തോഷമുള്ളവരുമായിരിക്കണം. സന്തോഷം ഏവർക്കും ശക്തിനൽകുന്നു. ''സന്തുഷ്ടഹൃദയം നല്ലൊരു ഔഷധമാകുന്നു. തകർന്ന അസ്ഥികളെ ഉണക്കുന്നു''. (സദൃ: 17:22) ''കർത്താവിൽ സന്തോഷിപ്പിൻ. സന്തോഷിപ്പിൻ എന്നു ഞാൻ പിന്നെയും പറയുന്നു''. (ഫിലി. 4:4) എന്ന് വി. പൗലോസ് പറയുന്നു.

## V. സമാപനം

ആത്മീയവർദ്ധനവിന്നായി പ്രവർത്തിച്ച്, ജാതിമതഭേദമെന്യെ നാം ആശ്വാസപ്രദന്മാരാകേണ്ടിയിരിക്കുന്നു. ''നിങ്ങളിൽ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെട്ടു പോകാതിരിക്കേണ്ടതിന്, 'ഇന്ന്' എന്ന് പറയുന്നിടത്തോളം അന്യോന്യം പ്രബോധിപ്പിച്ചുകൊൾവിൻ'' (എബ്രാ. 3:13) എന്ന് എബ്രായ ലേഖനകർത്താവ് പറയുന്നു.

''എന്റെ ജനത്തെ ആശ്വസിപ്പിപ്പിൻ, ആശ്വസിപ്പിപ്പിൻ എന്ന്, നിങ്ങളുടെ ദൈവം അരുളിച്ചെയ്യുന്നു. യെരുശലേമിനോട് ആദരവോടു സംസാരിച്ച്, അവളുടെ യുദ്ധസേവ കഴിഞ്ഞും അവളുടെ അകൃത്യം മോചിക്കപ്പെട്ടും, അവൾ തന്റെ സകല പാപങ്ങൾക്കും പകരം യഹോവയുടെ കൈയിൽനിന്ന് ഇരട്ടി പ്രാപിച്ചുമിരിക്കുന്നു എന്ന്, അവളോടു വിളിച്ചുപറവിൻ''. (യെശ. 40:1–2) ''ഒരു ഇടയനെപ്പോലെ അവൻ തന്റെ ആട്ടിൻകൂട്ടത്തെ മേയ്ക്കയും, കുഞ്ഞാടുകളെ ഭുജത്തിലെടുത്ത് മാർവ്വിടത്തിൽ ചേർത്ത് വഹിക്കുകയും, ഗർഭിണികളെ പതുക്കെ നടത്തുകയും ചെയ്യും'' (യെശ. 40:11)

നാം യഥാർത്ഥ ആശ്വാസപ്രദന്മാരായി തീരുമ്പോൾ, മററുള്ളവരിൽ ഉണ്ടാകുന്ന സ്നേഹപ്രതികരണം എന്തായിരിക്കുമെന്ന് ചിന്തിക്കുക. എല്ലാവരും പരസ്പരം പ്രചോദനം നൽകി ആശ്വാസപ്രദന്മാരായി തീരുമ്പോൾ, ലോകം എത്ര മനോഹരമായിരിക്കും? അതിനാൽ നാം ഓരോരുത്തരും യഥാർത്ഥ ആശ്വാസപ്രദന്മാരായി തീരുന്നതിന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും പ്രവർത്തിക്കയും ചെയ്യേണ്ടിയിരിക്കുന്നു. നാം ഇവയിൽ ഏതു കൂട്ടത്തിൽപെട്ടവരാണ്. ★



മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

സൂസൻ ജോർജ്,
കോഴിക്കോട്

## പ്രതികരണം:

# മോറാനായപ്പെരുന്നാളുകൾ

### എം. എസ്. മാത്യു

**മോ**റാനായപ്പെരുന്നാളുകൾ എന്നാൽ എന്ത്? ഏതൊക്കെ? എന്നത് ഇന്ന് അവ്യക്തമായ ഒന്നായി മാത്രം അറിയപ്പെടുന്നു എന്നു തോന്നുന്നു. അതിന്റെ പ്രസക്തി കുറഞ്ഞുപോയി എന്ന് കരുതുന്നുവോ എന്നും സംശയിക്കുന്നു. വട്ടശേരി തിരുമേനിയുടെ 'മതോപദേശസാരം' എന്ന പുസ്തകത്തിൽ മാറാനായപ്പെരുന്നാൾ എന്നതിന് പ്രധാന പെരുന്നാളുകൾ എന്നു മാത്രം പറഞ്ഞ് കർത്താവിന്റെ ജനനം, മാമോദീസ, യേശുക്കുഞ്ഞിനെ ദേവാലയത്തിൽ കാഴ്ചവെച്ചത് എന്നീ ഉദാഹരണങ്ങളും കൊടുത്ത്, അവ ഞായറാഴ്ചപോലെ ആചരിക്കണമെന്ന് പറഞ്ഞ് അവസാനിപ്പിച്ചു കാണുന്നു. പഴയ ചില നമസ്കാര പുസ്തകങ്ങളിൽ മാറാനായപ്പെരുന്നാളുകൾ എന്നാൽ എന്താണെന്ന് പറയാതെ അവയുടെ ലിസ്റ്റ് കൊടുത്തിട്ടുണ്ട്. യൽദോ, ദനഹാ, മായൽത്തോ, സുബോറോ, പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, മറുരൂപപ്പെരുന്നാൾ, ശൂനോയോ, സ്ലീബാപ്പെരുന്നാൾ, സ്വർഗാരോഹണം എന്നിങ്ങനെ ഒൻപതും മർത്തോമായുടെ ദുക്റോനോ ഇന്ത്യക്കാർക്ക് മാറാനായ എന്നും ആണ് പ്രസ്താവിച്ചിരിക്കുന്നത്. റവ ഫാ. കെ. ഡേവിഡിന്റെ ചോദ്യോത്തര പുസ്തകത്തിൽ കർത്താവിനടുത്ത പെരുന്നാളുകളാണ് മാറാനായപ്പെരുന്നാളുകൾ എന്നു പറയുന്നു. ലിസ്റ്റ് നമസ്കാരപുസ്തകങ്ങളിലേത് പോലെത്തന്നെ. എന്നാൽ ഇന്ന് സണ്ടേസ്കൂൾ 5–ാം ക്ലാസിൽ പഠിപ്പിക്കുന്ന പാഠപുസ്തകത്തിന്റെ ആദ്യ പതിപ്പിൽ മാറാനായപ്പെരുന്നാളുകൾ എന്ന് പറഞ്ഞ് 9 എണ്ണം അക്കമിട്ട് എഴുതി വിവരിക്കയും പത്താമതൊന്ന് അക്കമിടാതെ എഴുതി വിവരിച്ചതായും കണ്ടു. ആ പുസ്തകത്തിന്റെ പുതിയ പതിപ്പ് വന്നപ്പോൾ, അതിൽ കർത്താവിനെ സംബന്ധിച്ച, കർത്താവിന്നടുത്ത പെരുന്നാളുകൾ എന്നതിൽ സ്ലീബാപ്പെരുന്നാളും ചേർത്ത് ഏഴ് എന്നും അവയ്ക്ക് തുല്യമായ പ്രാധാന്യത്തോടെ ആചരിക്കേണ്ടതെന്ന് പറഞ്ഞ് ശൂനോയോ, പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, തോമാശ്ലീഹായുടെ ദുക്റോനോ എന്നീ മൂന്നും പ്രതിപാദിച്ചിരിക്കുന്നു. സഭാപഞ്ചാംഗങ്ങളിൽ മാറാനായപോലെ ആചരിക്കേണ്ടതെന്ന് പറഞ്ഞ് ദൈവമാതാവിന്റെ മൂന്ന് പെരുന്നാളുകളും കൂടി അടയാളപ്പെടുത്തിക്കാണാറുണ്ട്. മാത്രവുമല്ല യേശുവിന്റെ ചേലാകർമ്മപ്പെരുന്നാൾ (ജനുവരി 1) മാറാനായപ്പെരുന്നാളായി പ്രസ്താവിച്ചും കേൾക്കുന്നു. എല്ലാംകൂടി കാണുമ്പോൾ ഒരു അവ്യക്തത. ഇത് ഓർത്തഡോക്സിയുടെ സ്വഭാവമാണോ എന്ന് തോന്നിപ്പോകുന്നു. കാര്യങ്ങൾ പഠിച്ച് വ്യക്തമായി പ്രസ്താവിക്കയും പഠിപ്പിക്കയുമല്ലേ അഭികാമ്യം.

മോറാനായപ്പെരുന്നാൾ എന്നാൽ മോറാന്റെ (കർത്താവിന്റെ) പെരുന്നാൾ എന്ന അഭിപ്രായത്തിനാണ് മുൻതൂക്കം. അങ്ങനെയെങ്കിൽ സ്ലീബാപ്പെരുന്നാളും തോമാശ്ലീഹായുടെ ഓർമ്മയും, ശൂനോയോയും പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മയുമൊക്കെ മാറാനായപ്പെരുന്നാളാകുന്നതെങ്ങനെ? കർത്താവിനെ സംബന്ധിച്ച പെരുന്നാളുകളൊക്കെ മാറാനായ ആകുമെങ്കിൽ കർത്താവിന്റെ ചേലാകർമ്മപ്പെരുന്നാളും മാറാനായപ്പെരുന്നാൾ ആകുമല്ലോ. ബാലനായ യേശു പെസഹാപ്പെരുന്നാളിന് പോയി മതപണ്ഡിതന്മാരോടൊത്ത് തന്റെ ജ്ഞാനം തെളിയിക്കുമാറ് മതതത്വങ്ങൾ ചർച്ച ചെയ്തിരുന്ന ആ സംഭവം, കർത്താവ് അത്ഭുതങ്ങൾ പ്രവർത്തിച്ച സന്ദർഭങ്ങൾ ഇവയൊക്കെ കർത്താവിന്റെ പെരുന്നാളുകളായി ആചരിക്കാവുന്നതല്ലേ? അങ്ങിനെ ചിന്തിക്കുമ്പോൾ മാറാനായപ്പെരുന്നാളിനെക്കുറിച്ച് ഒരു പുനർവിചിന്തനം ആവശ്യമാണെന്ന് തോന്നിപ്പോകുന്നു.

മാറാനായപ്പെരുന്നാളുകളുടെ ലിസ്റ്റ് നാം കൂലംകഷമായി പരിശോധിച്ചാൽ അതിൽ ആറെണ്ണം മാത്രമാണ് കർത്താവിനെ സംബന്ധിച്ചവയെന്ന് കാണാം. അവ കർത്താവിനെ സംബന്ധിച്ച അടിസ്ഥാനവിശ്വാസങ്ങൾക്കാധാരമായ സംഭവങ്ങളെ ഓർപ്പിക്കുന്നവയാണ്. യേശു ദൈവപുത്രനാണ്, യേശു ലോകരക്ഷിതാവാണ്, യേശു വീണ്ടും വരും എന്നീ മൂന്ന് അടിസ്ഥാനക്രൈസ്തവവിശ്വാസങ്ങളുടെ ദൈവികപ്രഖ്യാപനമുണ്ടായ സന്ദർഭങ്ങളെയാണ് ആ ആറു പെരുന്നാളുകളും ഓർപ്പിക്കുന്നത്. ഓരോന്നിനെയുംകുറിച്ച് അല്പമായി വിചിന്തനം ചെയ്യാം.

### 1. യൽദോ (ക്രിസ്ത്മസ്)

**യേശു പിറന്ന സമയത്ത് സമീപപ്രദേശത്ത് ആടുകൾക്ക് കാവൽ കിടന്നിരുന്ന ആട്ടിടയന്മാർക്ക് ദൈവദൂതൻ പ്രത്യക്ഷപ്പെട്ട് പറകയാണ്. 'ഭയപ്പെടേണ്ട; സർവജനത്തിനും ഉണ്ടാകുവാനുള്ള മഹാസന്തോഷം ഞാൻ നിങ്ങളെ അറിയിക്കുന്നു.**

കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ഇന്ന് ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു' (ലൂക്കാ. 2: 10–11) യേശു ലോകരക്ഷിതാവാണെന്ന പ്രഖ്യാപനമാണിത്.

## 2. ദനഹാ (യേശുവിന്റെ മാമോദീസാ)

വി. യോഹന്നാൻ സ്നാപകൻ യോർദ്ദാൻ നദിയിൽ യേശുവിനെ മാമോദീസ മുക്കിയപ്പോൾ സ്വർഗം തുറന്നു, പരിശുദ്ധാത്മാവ് പ്രാവുരൂപത്തിൽ കർത്താവിന്റെ തലമേൽ ആവസിച്ചു. 'നീ എന്റെ പ്രിയപുത്രൻ നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്ന' (ലൂക്കാ. 3: 22) എന്ന് പിതാവാം ദൈവം കല്പിക്കുന്ന ശബ്ദം കേട്ടു. യേശു ദൈവപുത്രനാണെന്നതാണ് ഇവിടത്തെ സാക്ഷ്യം.

## 3. മായൽത്തൊ

40 ദിവസം പ്രായമായ യേശുക്കുഞ്ഞിനെ ദേവാലയത്തിൽ കാഴ്ചവെച്ചതിന്റെ സ്മരണയാണിത്. യഹൂദാചാരപ്രകാരം യൗസേപ്പും മറിയാമും കുഞ്ഞിനെയുംകൊണ്ട് ദേവാലയത്തിൽ ചെന്നപ്പോൾ മ്ശിഹായെ കാണുന്നതുവരെ മരിക്കയില്ല എന്ന വരം ലഭിച്ച വൃദ്ധനായ ശീമോനും ആത്മനിയോഗത്താൽ അവിടെവന്ന് കുഞ്ഞിനെ കയ്യിൽ എടുത്ത് ആശ്ലേഷിച്ചുകൊണ്ട് പ്രവചിക്കയാണ്. 'ജാതികൾക്ക് വെളിപ്പെടുവാനുള്ള പ്രകാശവും നിന്റെ ജനമായ ഇസ്രായേലിന്റെ മഹത്വവുമായി നീ സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിന്റെ രക്ഷയെ എന്റെ കണ്ണ് കണ്ടുവല്ലോ" (ലൂക്കാ. 2: 30–32). ദൈവാലയത്തിൽ തന്നെ പ്രാർത്ഥനയും ഉപവാസവുമായി കഴിഞ്ഞിരുന്ന ഹന്നായെന്ന വൃദ്ധയും പൈതലിനെ തിരിച്ചറിഞ്ഞ് യരുശലേമിന്റെ വീണ്ടെടുപ്പിനെ കാത്തിരുന്ന എല്ലാവരോടും അവനെക്കുറിച്ച് പ്രസ്താവിച്ചു (ലൂക്കാ. 2: 38). യേശു രക്ഷകനാണ്, വീണ്ടെടുപ്പുകാരനാണ് എന്നതാണ് ഇവിടുത്തെ പ്രവാചകപ്രഖ്യാപനം.

## 4. സുബറോ (ദൈവമാതാവിനോടുള്ള വചനിപ്പ്)

കന്യകമറിയാം പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ ഗബ്രിയേൽ മാലാഖ വന്ന് വന്ദനം പറഞ്ഞു. 'ഭയപ്പെടേണ്ട, നിനക്ക് ദൈവത്തിന്റെ കൃപ ലഭിച്ചു. നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും. അവന് യേശു എന്ന് പേർ ഇടണം ...........അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന പ്രജ ദൈവപുത്രൻ എന്ന് വിളിക്കപ്പെടും' (ലൂക്കാ. 1: 30–35).ഈ സന്ദർഭവും യേശു ദൈവപുത്രനാണെന്ന ദൈവിക പ്രഖ്യാപനമാണ്.

## 5. സുലോക്കോ (കർത്താവിന്റെ സ്വർഗാരോഹണം)

യേശുവിന്റെ സ്വർഗാരോഹണവേളയിൽ ശിഷ്യന്മാർ അന്തംവിട്ട് ആകാശത്തേക്ക് നോക്കി നിൽക്കുമ്പോൾ 'ഗലീല പുരുഷന്മാരെ, നിങ്ങളെ വിട്ട് സ്വർഗാരോഹണം ചെയ്ത ഈ യേശുവിനെ സ്വർഗത്തിലേക്കു പോകുന്നവനായി നിങ്ങൾ കണ്ടതുപോലെതന്നെ അവൻ വീണ്ടും വരും" (അപ്പോ. പ്ര. 1: 11) എന്ന് മാലാഖമാർ ശിഷ്യർക്ക് ഉറപ്പുകൊടുത്തു. യേശു വീണ്ടും വരും എന്ന ദൈവികപ്രഖ്യാപനം.

## 6. മറുരൂപപ്പെരുന്നാൾ

താബോർമലയിൽ യേശു പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ മുഖം സൂര്യനെപ്പോലെ തിളങ്ങി. വസ്ത്രം മിന്നുന്ന വെള്ളയായും കാണപ്പെട്ടു. മോശയും ഏലിയാവും തേജസിൽ പ്രത്യക്ഷപ്പെട്ട് യേശുവിനോട് സംസാരിച്ചുകൊണ്ടിരുന്നപ്പോൾ 'ഒരു മേഘം വന്ന് അവരുടെമേൽ നിഴലിട്ടു. മേഘത്തിൽനിന്ന് ഇവൻ എന്റെ പ്രിയ പുത്രൻ; ഇവന് ചെവി കൊടുപ്പീൻ" (ലൂക്കാ. 9: 35) എന്ന് പിതാവാം ദൈവത്തിന്റെ ശബ്ദം കേട്ടു. യേശു. ദൈവപുത്രനാണെന്ന ദൈവീക സാക്ഷ്യം.

അങ്ങനെ ക്രൈസ്തവ വിശ്വാസത്തിന്റെ അടിത്തറയായ യേശുദൈവപുത്രനാണെന്നും, യേശു ലോകരക്ഷിതാവാകണന്നും, യേശു വീണ്ടും വരുമെന്നുള്ള വിശ്വാസസത്യങ്ങളുടെ ദൈവികപ്രഖ്യാപന സന്ദർഭങ്ങളെ എന്നെന്നും ഓർക്കാനായിട്ടല്ലേ ഇവ മോറാനായപ്പെരുനാളുകളായി പ്രഖ്യാപിക്കപ്പെട്ടതെന്ന് കരുതുന്നതിൽ തെററില്ലെന്ന് തോന്നുന്നു. അല്ലാതെ ക്രിസ്തുവിന്റെ വിജ്ഞാനമോ അത്ഭുതസിദ്ധികളോ തന്റെ മററു മഹത്വങ്ങളോ ഓർക്കാനോ പ്രകീർത്തിക്കാനോ അല്ല മാറനായപ്പെരുന്നാളുകൾകൊണ്ടുദ്ദേശിക്കുന്നത് എന്നു പിതാക്കന്മാർ ചിന്തിച്ചിരിക്കാം.

സ്ളീബാപ്പെരുന്നാൾ (യേശുവിനെ തൂക്കിക്കൊന്ന കുരിശു കണ്ടെടുത്തതിന്റെ ഓർമ്മ), ശൂനോയോപെരുന്നാൾ (യേശുവിന്റെ അമ്മ മരിച്ച് സ്വർഗത്തിലേക്ക് എടുക്കപ്പെട്ടതിന്റെ ഓർമ്മ), പത്രോസ് പൗലോസ് ശ്ളീഹന്മാർ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ, യേശുവിനാൽ ഇന്ത്യയിലേക്കയക്കപ്പെട്ട് നമ്മെ ക്രിസ്തുമാർഗത്തിലേക്ക് നയിച്ച തോമാശ്ളീഹായുടെ തിരുശേഷിപ്പ് എഡേസായിലേക്ക് കൊണ്ടുപോയതിന്റെ ഓർമ്മ എന്നിവ മോറാനേശുമശിഹായുമായി നേരിട്ട് ബന്ധപ്പെട്ടതല്ലല്ലോ. ആ നിലയ്ക്ക് അവ മോറാനായപ്പെരുന്നാളാകുമോ? ആ ഓർമ്മകൾ വിലപ്പെട്ടതുതന്നെ. അവയെ മാറാനായപ്പെരുന്നാളിന് തുല്യമായ പ്രാധാന്യം നൽകി ആചരിക്കുന്നതും നല്ലത്. ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനങ്ങൾ വെളിപ്പെടുത്തപ്പെട്ട മോറാനേശുമ്ശിഹായുടെ ആദ്യം പറഞ്ഞ ആറു പെരുന്നാളുകൾ മാത്രം മാറാനായപ്പെരുന്നാളുകൾ എന്നും മററു പ്രാധാന്യമുള്ളവയെ മോറാനായപോലെ ആചരിക്കേണ്ടവ എന്നും നിർവചിക്കുകയല്ലേ ശരി? വി. സഭയാണ് അത് നിർവചിക്കേണ്ടത്.

(ശേഷം 23-ാം പേജിൽ)

# വക്രതയുള്ള തലമുറയുടെ നാട്ടിൽ

എം. അയ്യപ്പ്, പുതുപ്പള്ളി

## കാലത്തികവുകൾ

പെന്തിക്കോസ്തുനാളിൽ പത്രോസ്ശ്ലീഹാ ആത്മപ്രേരിതനായി, അന്ന് സ്നാനമേററ മൂവായിരം ക്രിസ്ത്യാനികളോട് നൽകുന്ന ആഹ്വാനമാണ് മേലുദ്ധരിച്ചത്. ഈ കാലഘട്ടത്തിൽ ഇത് ക്രിസ്ത്യാനിക്ക് മാർഗ്ഗദർശനം നൽകുന്നു. ലോകചരിത്രത്തിൽ ഓരോ കാലത്തികവുകൾ നമുക്ക് ദർശിക്കാം. യോഹന്നാൻ സ്നാപകൻ തുറുങ്കിലടയ്ക്കപ്പെട്ടപ്പോൾ കർത്താവ് പ്രസംഗിച്ചു. ''കാലം തികഞ്ഞു. ദൈവരാജ്യം സമീപിച്ചിരിക്കുന്നു. മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിപ്പീൻ'' (വി. മർക്കോ 1:14–15). ലോകം ഇന്ന് ഒരു കാലത്തികവിനെ സമീപിക്കുന്നതായി ലോകസംഭവങ്ങൾ വിളിച്ചറിയിക്കുന്നു. വേദപുസ്തകത്തിൽ നോഹയുടെ കാലം, ലോത്തിന്റെ കാലം, യറുശലേമിന്റെ നാശകാലം, ഇവയെല്ലാം ഓരോ കാലത്തിവുകളായി രേഖപ്പെടുത്തിയിട്ടുണ്ട്. ആഗോളവ്യാപകമായി ഒരു യുഗാന്ത്യമാണ് ഇന്ന് നമ്മെ അഭിമുഖീകരിക്കുന്നതെന്ന് തോന്നുന്നു. ഏതായാലും, ഇത് വക്രതയുള്ള തലമുറയാണ്. ഏതു രംഗത്തും അധഃപതനവും അസ്വസ്ഥതയും തന്നെ. ഏററം അധഃപതിച്ചു കാണുന്നത് രാഷ്ട്രീയരംഗമാണ്. ഒരു രാഷ്ട്രീയക്രമവും ഭരണകൂടവുമില്ലാതെ സാമൂഹ്യജീവിതം അസാദ്ധ്യമാണ്. രാഷ്ട്രീയക്രമങ്ങളിൽ ഏററവും ശ്രേഷ്ഠഫലങ്ങൾ പുറപ്പെടുവിച്ചിട്ടുള്ളത് ജനാധിപത്യ ഭരണക്രമമാണ്. എങ്കിലും ഈ ശതാബ്ദത്തിൽതന്നെ നമുക്ക് രണ്ട് ലോകമഹായുദ്ധങ്ങൾ ഒഴിവാക്കാനായില്ല. അവയുടെ തിക്തഫലങ്ങൾ നാം ഇന്നും അനുഭവിക്കുകയാണ്. ഭാരതത്തിൽ ഇപ്പോൾ നടമാടുന്നത് രാഷ്ട്രീയം മതത്തെ കടന്നാക്രമിക്കുന്ന പ്രതിഭാസമാണ്. ഏഷ്യയിൽ അവശേഷിച്ചിരിക്കുന്ന ഏക ജനാധിപത്യ രാജ്യത്തിലെ സ്ഥിതി ഇതെങ്കിൽ, മററുരാജ്യങ്ങൾക്ക് എന്തു ഭവിക്കും? മതമൗലികവാദികൾ രാജ്യത്തെ തകിടം മറിക്കുകയാണ്. അടുത്തത്, ശാസ്ത്രീയരംഗമാണ്—ശാസ്ത്രം, മനുഷ്യവർഗ്ഗത്തിന്റെ നിലനില്പിനെതന്നെ ചോദ്യംചെയ്യുവാൻ തക്ക ശേഷിയുള്ള മാരകായുധങ്ങൾ ലോകവ്യാപകമായി സ്വരൂപിക്കുകയാണ്. ശാസ്ത്രത്തിന്റെ അതിമഹത്തായ നേട്ടങ്ങളെ നിമിഷങ്ങൾക്കകം നിർമ്മാർജ്ജനം ചെയ്യുവാൻ അവ പര്യാപ്തമാണ്. മറെറാന്ന്, കലാരംഗമാണ്. കലകളിലൂടെ മനുഷ്യനിൽ രൂഢമൂലമായി കിടക്കുന്ന കലാബോധത്തെ തട്ടിഉണർത്തുന്നതിനു പകരം, ഇന്നത്തെ കലാരൂപങ്ങൾ മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന മൃഗീയാസക്തിയെ ആളിക്കത്തിക്കുകയല്ലേ ചെയ്യുന്നത്. അവിടെയും, ഈ തലമുറയുടെ വക്രതകൾ ദർശിക്കാം. അടുത്തതായി, സരസ്വതീക്ഷേത്രങ്ങളായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന വിദ്യാഭ്യാസസ്ഥാപനങ്ങളാണ്. സർവ്വകലാശാലകളെ സർവ്വകലാപശാലകളായി മാററുകയാണ് ഇന്നത്തെ തലമുറ. പിന്നീട്, പാവനമായ ഭവനജീവിതമാണ്. സ്വർഗ്ഗത്തിലെ അന്തരീക്ഷത്തെ ഭൂമിയിൽ സൃഷ്ടിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന ഭവനജീവിതത്തിന്റെ ഭദ്രതയും പാവനതയും പാടേ നശിപ്പിക്കപ്പെടുകയാണോ? അവസാനമെങ്കിലും, അപ്രധാനമല്ലാത്ത യുവലോകം, ഭാവിപൗരത്വത്തിന്റെ കളരികളായി തീരേണ്ടിടത്ത്, ഒരു ധാർമ്മീകശൂന്യത നടമാടുന്നതായി തോന്നുന്നു. അതേസമയം, ഒരു തലമുറ വക്രതയുള്ളതെന്ന് പറയുന്നതുകൊണ്ട് എല്ലാ വ്യക്തികളും അപ്രകാരമെന്ന് അനുമാനിക്കാനാവില്ലാ. എങ്കിലും, അതിന്റെ ഗതി മരണത്തിലേക്കും നാശത്തിലേക്കും എന്ന് പരിഗണിക്കാനാവും.

## ക്രിസ്തീയ ധർമ്മം

ഈ കാലഘട്ടത്തിൽ ക്രൈസ്തവധർമ്മമെന്ത്? ഒരു വീട് അഗ്നിക്കിരയാകുന്നു എന്ന് സങ്കല്പിക്കുക—ആളുകൾ ഓടിക്കൂടുമ്പോഴേക്കും, തീ മേൽക്കൂരയിൽ കടന്ന് ആളിക്കത്തുകയാണ്. ആ ഘട്ടത്തിൽ വീടിനെ രക്ഷിക്കുന്നതോ, അതിൽ കുടുങ്ങി കിടക്കുന്ന ആളുകളെ രക്ഷിക്കുന്നതോ, ഏത് കരണീയം? തീർച്ചയായും വീട് രക്ഷിക്കുവാൻ ആര് ബദ്ധപ്പെടും? ജീവൻ രക്ഷിക്കുക എന്നതാണ് പ്രഥമവും പ്രധാനവുമായത്—അതേ സ്ഥിതിയിലാണ് ഈ വക്രതയുള്ള തലമുറ. ക്രിസ്തീയത്വത്തിന്റെ സംഭാവന വ്യവസ്ഥിതികളുടെ പരിഷ്ക്കരണത്തിലല്ലാ, വ്യക്തികളുടെ വീണ്ടും ജനനത്തിലാണ്. വീണ്ടും ജനിച്ച വ്യക്തികളിൽനിന്നുത്ഭവിക്കുന്നതാണ് ദൈവരാജ്യത്തിന്റെ വ്യവസ്ഥിതി. പ്രധാനമന്ത്രിയുടെ കഴിഞ്ഞ കന്യാകുമാരി സന്ദർശനവേളയിൽ അദ്ദേഹം പറഞ്ഞു: 'ആത്മീയനേതാക്കളുടെ മാർഗ്ഗദർശനമാണ് നമുക്കാവശ്യം''. രാജ്യം ഇന്നത്തെ അപകടാവസ്ഥയെ അതിജീവിക്കുന്നതിന്, അവരുടെ കൂട്ടായ നേതൃത്വവും മാർഗ്ഗദർശനവും അത്യന്താപേക്ഷിതംതന്നെ. ഇതാണ് ആദിമസഭ അന്നത്തെ ലോകത്തിന് നൽകിയത്. ആദിമസഭ ഒരു പുതിയ ലോകവ്യവസ്ഥിതിക്ക് ജീവൻ നൽകിയതുപോലെ ക്രിസ്ത്യാനി ഒരു പുതിയ ലോകത്തിന് രൂപം നൽകണം. അന്ന് റോമാ സാമ്രാജ്യം തകരുകയും, യറുശലേം നശിക്കുകയും യവന

തത്വജ്ഞാനം നാമാവശേഷമാകുകയും ചെയ്തപ്പോൾ തൽസ്ഥാനത്ത് ലോകത്തെ പുനരുദ്ധരിച്ചത് ക്രിസ്തീയത്വമായിരുന്നു. ഇന്നും ക്രിസ്ത്യാനിയുടെ ധർമ്മം അതുതന്നെ. അവൻ കേവലം കാഴ്ചക്കാരനായി മാറിനിൽക്കേണ്ടവനല്ലാ. പുരാതന റോമിലെ ജനങ്ങളുടെ ഒരു വലിയ വിനോദമായിരുന്നു പോരാളികൾതന്നെ, തമ്മിൽ തമ്മിലോ, വന്യമൃഗങ്ങളോടൊ വാൾ എടുത്ത് ദ്വന്ദയുദ്ധം നടത്തുന്ന പതിവ്. റോമിൽ ക്രിസ്ത്യാനികൾ ഉണ്ടായിട്ടും ഈ ക്രൂരവിനോദം തുടർന്നുകൊണ്ടിരുന്നു. ടെലിമാക്കസ് എന്ന ക്രിസ്തീയ സന്യാസി, മണലാരണ്യത്തിൽ ധ്യാനനിരതനായിരിക്കവേ, ഒരു ദൈവനിയോഗം ഉണ്ടായി. റോമിലേക്ക് കടന്നുചെല്ലുവാൻ--അദ്ദേഹം ലഭിച്ച ആത്മനിയോഗപ്രകാരം എൺപതിനായിരംപേർ കൂടിയിരുന്ന ആ യുദ്ധക്കളത്തിലേക്ക് പാഞ്ഞുചെന്നു. പരസ്പരം കൊല്ലുവാൻ പടവെട്ടുന്ന രണ്ട് ഗ്ലാഡിയേറ്റേഴ്സിന്റെ ഇടയിലേക്കു കടന്നുചെന്നു. അദ്ദേഹത്തെ പടയാളികൾ തള്ളിമാററി. ആൾക്കൂട്ടം അരിശംപൂണ്ടു. അദ്ദേഹത്തെ അവർ കല്ലെറിഞ്ഞു. വീണ്ടും അദ്ദേഹം പോരാളികളുടെ ഇടയിലേക്ക് കടന്നുചെന്ന് അവരെ തടഞ്ഞു. പടനായകന്റെ ആജ്ഞ പുറപ്പെട്ടു. ഒരു വാൾ തിളങ്ങി. Telemachus-ന്റെ തല വെട്ടിക്കളഞ്ഞു. ആ സന്യാസവര്യൻ മരിച്ചുവീണു. ആൾക്കൂട്ടം നിശ്ശബ്ദരായി അത് അവരെ ആഴമായി സ്പർശിച്ചു. ഒരു പുണ്യപുരുഷന്റെ രക്തസാക്ഷിമരണം റോമിൽ അത്ഭുതം സൃഷ്ടിച്ചു. അതോടെ ആ ക്രൂരവിനോദം എന്നെന്നേക്കുമായി റോമിൽനിന്നും അപ്രത്യക്ഷമായി. ഒരു ക്രിസ്ത്യാനിയുടെ രക്തസാക്ഷിത്വം ഒരു ജനതയ്ക്ക് വെളിച്ചം പകർന്നു. അത് ഒരു ഭവനത്തിലാകാം. ഒരു ജോലിസ്ഥലത്താകാം. ഒരു സമൂഹത്തിലാകാം. ആദിമസഭയിലെ നേതാവായ നിയോഗിക്കപ്പെട്ട പത്രോസ്ശ്ലീഹായുടെ ആഹ്വാനം പരിശുദ്ധാത്മാവിനെ പ്രാപിപ്പാനായി "മാനസാന്തരപ്പെട്ട് പാപങ്ങളുടെ മോചനത്തിനായി യേശുക്രിസ്തുവിൽ സ്നാനം ഏല്പിൻ" എന്നായിരുന്നു. നമ്മുടെ രാജ്യത്തെ സ്വതന്ത്രമാക്കിയ നേതൃത്വം, ദൈവസ്നേഹത്തിൽനിന്നും ശക്തി ആർജ്ജിച്ച്, മനുഷ്യരാശിയുടെ ഉൽകൃഷ്ട നന്മയ്ക്കുവേണ്ടി സ്വയം വെടിഞ്ഞ ധാർമ്മികനേതൃത്വമായിരുന്നു. ഛിന്നഭിന്നമായിത്തീർന്ന റഷ്യൻ സാമ്രാജ്യത്തിൽ, എക്കാലത്തേക്കാളും ഇന്ന് വേദപുസ്തകം ആളുകൾവാങ്ങി വായിക്കുകയും, ദേവാലയങ്ങളിൽ പ്രാർത്ഥനയ്ക്കായി ആരാധകർ ഒരുമിച്ചു കൂടുകയും ചെയ്തുകൊണ്ട്, ഒരു പുതിയ ജീവിതത്തിന് രൂപം നൽകുന്നതായി പത്രറിപ്പോർട്ടുകൾ ഉണ്ടായിരുന്നു.

## ക്രിസ്ത്യാനിയുടെ വീണ്ടെടുപ്പ്

"ഇത് സംഭവിക്കുമ്പോൾ നിങ്ങളുടെ വീണ്ടെടുപ്പ് അടുത്തു വരുന്നതുകൊണ്ട് നിവർന്ന് തല പൊക്കുവിൻ" (വി. ലൂക്കോ 21:28). ഇത് ലോകാവസാനമല്ല, ഒരു യുഗാന്ത്യമാകുന്നു. ഇവിടെ ലോകസംഭവങ്ങൾ പ്രഖ്യാപിക്കുന്നത് ലോകത്തിന്റെ നാശമല്ലാ, അതിന്റെ പുന:സൃഷ്ടിയാണെന്നാണ് കർത്താവ് ദർശിക്കുന്നത്. ലോകത്തിന്റെ ഇന്നത്തെ ഗതിചിന്തകന്മാരെ നിരാശപ്പെടുത്തുന്നു. എന്നാൽ കർത്താവ് ലോകത്തെ സ്നേഹിക്കുന്നു. അതിനെ പുനരുദ്ധരിക്കുവാൻ ദൈവജീവൻ ലോകത്തിലേക്ക് പകരുന്നത്, കർത്താവിന്റെ ഉയർപ്പിൻ ജീവൻ ഉൾക്കൊള്ളുന്ന ഒരു സമൂഹത്തിൽക്കൂടി ആകുന്നു. അത് തന്റെ ശരീരമാകുന്ന സഭയാകുന്നു അത് ഒരു ഓർഗനൈസേഷൻ അല്ല. ഒരു ഓർഗാനിസം ആകുന്നു. സഭ ലോകത്തിൽ വസിക്കുന്നു. എന്നാൽ ലോകത്തിൽനിന്ന് സ്വതന്ത്രമാണ്. അത് സ്വർഗ്ഗത്തിന്റെ ഒരു കോളനി ആയി ഭൂമിയിൽ സ്ഥാപിച്ചിരിക്കുന്നതാണ്. "നമ്മുടെ പൗരത്വമോ സ്വർഗ്ഗത്തിലാകുന്നു". (ഫിലി. 3:20). അതിന്റെ ജീവന്റെ ജീവൻ ക്രിസ്തുവാകുന്നു. ലോകത്തിന്റെ നിർഭാഗ്യാവസ്ഥയേയും, ജീവനെ കെടുത്തുന്ന ലോകത്തിന്റെ പ്രലോഭനങ്ങളേയും അത് അതിജീവിക്കുവാൻ മനുഷ്യരെ പ്രാപ്തരാക്കുന്നു. വേട്ടക്കാരൻ പറന്നുപോകുന്ന പക്ഷിയെ വെടിവെക്കുന്നത്, മുമ്പോട്ട് ലക്ഷ്യമിട്ടാണ്. അല്ലാതെ, പക്ഷിയെ ലക്ഷ്യമാക്കിയല്ല. കഴിഞ്ഞ കാലഘട്ടങ്ങളിൽ ഭൗതികപരമായ പുരോഗതിക്കുവേണ്ടി മാത്രം, മനുഷ്യൻ ലക്ഷ്യമിട്ടിരുന്നു. അവൻ സകല ശക്തിയും, ചൈതന്യവും അതിൽ കേന്ദ്രീകരിച്ചു. ആത്മീക ലോകത്തെപ്പററി ലക്ഷ്യമോ ദർശനമോ ഇല്ലാതെ അവൻ പ്രവർത്തിച്ചു. തൽഫലമായി ലെഗ്യോൻ ബാധിച്ച പന്നിക്കൂട്ടത്തെപ്പോലെ, കടുംതൂക്കായി കടലിലേക്ക് പായുന്ന ഒരു ലോകത്തെയാണ് നാം കാണുന്നത്. ജീവന്റെ അപ്പത്തിനുപകരം, ഭൗമീകാശ്വര്യങ്ങളാകുന്ന കല്ല് വളരുന്ന തലമുറയ്ക്ക് കൊടുത്തു ആത്മീകഭോഷകമാകുന്ന മീനിനു പകരം, ആദിയിൽ മനുഷ്യനെ വഞ്ചിച്ച പാമ്പിനെ കൊടുത്തു. മനുഷ്യൻ വിതയ്ക്കുന്നതല്ലാതെ കൊയ്യുന്നില്ലല്ലോ. പരദേശമോക്ഷയാത്രയിൽ, സ്വർഗ്ഗത്തിന്റെ കവാടം തെളിവായി കാണാതിരുന്ന ക്രിസ്ത്യാനിയെ അതിനടുത്തു ശോഭിക്കുന്ന നക്ഷത്രത്തെ ലക്ഷ്യമാക്കി പ്രയാണം തുടരുവാൻ ഉപദേശിച്ചതുപോലെ, ലോകത്തിന്റെ വെളിച്ചമാകുന്ന യേശുക്രിസ്തുവിനെ ലക്ഷ്യമാക്കി നമുക്ക് പ്രയാണം തുടരുവാൻ ഉപദേശിച്ചതുപോലെ, ലോകത്തിന്റെ വെളിച്ചമാകുന്ന യേശുക്രിസ്തുവിനെ ലക്ഷ്യമാക്കി നമുക്ക് പ്രയാണം ചെയ്യാം. വി. പൗലൂസ് ഫിലിപ്യർക്ക് പലവിധ സാന്മാർഗ്ഗിക ഉപദേശങ്ങൾ നൽകിയശേഷം, അവർക്ക് ഇപ്രകാരം എഴുതി: "വക്രതയും കോട്ടവുമുള്ള തലമുറയുടെ നടുവിൽ, നിങ്ങൾ അനിന്ദ്യരും, പരമാർത്ഥികളും, ദൈവത്തിന്റെ നിഷ്കളങ്കമക്കളും, ആകേണ്ടതിന് എല്ലാം, പിറുപിറുപ്പും വാദവുംകൂടാതെ ചെയ്യുവിൻ. അവരുടെ ഇടയിൽ നിങ്ങൾ ജീവന്റെ വചനം പ്രമാണിച്ചുകൊണ്ട്, ലോകത്തിന്റെ ജ്യോതിസ്സുകളെപ്പോലെ പ്രകാശിക്കുന്നു" ★

# വി. റൂഹായുടെ കിന്നരം—മാർ അപ്രേം

## സാംസൺ ഏബ്രഹാം, കുന്നന്താനം

**സു**റിയാനിക്കാരുടെ സൂര്യൻ, സഭയുടെ സ്തംഭം, പരിശുദ്ധാത്മാവിന്റെ വീണ, സുറിയാനിക്കാരുടെ പ്രവാചകൻ എന്നീ നാമങ്ങളിൽ അറിയപ്പെടുന്ന സുറിയാനി സഭാ പിതാക്കന്മാരിൽ അഗ്രഗണ്യനാണ് മാർ അപ്രേം.

എ. ഡി 306—നോടടുത്തു നിസ്സീബിൻ എന്ന പട്ടണത്തിലെ ഒരു ക്രിസ്തീയ കുടുംബത്തിൽ ജനിച്ചു. ഇദ്ദേഹം യൗവനത്തിൽതന്നെ നിസീബിസിലെ മെത്രാനായിരുന്ന വി. യാക്കോബിന്റെ സ്വാധീനത്തിലാവുകയും, അദ്ദേഹത്തിന്റെ പരിലാളനയിൽ വളരുകയും ചെയ്തു. മരണം വരെയും പൗരോഹിത്യം സ്വീകരിക്കാതെ ഒരു ശെമ്മാശ്ശനായി ദയറായിൽ ജീവിക്കുകയും ചെയ്തു.

വി. വേദപഠനത്തിലും, സുറിയാനി പഠനത്തിലും അതിസമർത്ഥനായ മാർ അപ്രേമിനെയാണ് നിഖ്യാ സുന്നഹദോസിൽ മാർ യാക്കോബ് തന്റെ സെക്രട്ടറിയായി കൊണ്ടുപോയത്.

ശെമ്മാശനായിരുന്ന ഇദ്ദേഹം റീശ്മല്പാനായി മുപ്പത്തിയെട്ടു വർഷം (38) നിസീബിൻ വൈദിക വിദ്യാലയത്തിൽ അദ്ധ്യാപകനായിരുന്നു. എ. ഡി 363—ൽ പേർഷ്യക്കാർ നിസീബിസ് പട്ടണം യുദ്ധത്തിലൂടെ കീഴ്പ്പെടുത്തിയപ്പോൾ അപ്രേമും, അനേകം ക്രൈസ്തവ പ്രവാസികളോടൊപ്പം ഉറഹായിലേക്ക് പോയി. വൈദികപാഠശാല ഉറഹായിൽ മാററി സ്ഥാപിക്കുകയും ചെയ്തു. ഇത് പിന്നീട് വലിയ സുറിയാനി പഠന കേന്ദ്രമായി.

ദൈവത്തിൽനിന്നും കിട്ടിയ കഴിവുകൊണ്ട് അർത്ഥ സമ്പുഷ്ടമായി സാഹിത്യ സൃഷ്ടികൾ ഇദ്ദേഹം രചിച്ചിട്ടുണ്ട്. മാറാനായ പെരുനാളുകളെ കുറിച്ചും, പരിശുദ്ധന്മാരെപററിയും ഉള്ള അനേകം മദ്റോശോകളും ഗദ്യപ്രസംഗങ്ങളും, അനേകം മിമ്രാകളും രചിച്ചിട്ടുണ്ട്.

നമ്മുടെ സന്ധ്യാ നമസ്ക്കാരത്തിലെ പ്രാർത്ഥനയിൽ

ഞങ്ങൾക്കുള്ള കർത്താവേ!
ഞാനിഹ നിദ്രയൊഴിഞ്ഞിട്ട്
ഉണർവോടെ നിൻ തിരുമുമ്പിൽ
നില്പാനിനിക്കു നീ നല്കണമേ

എന്നു തുടങ്ങുന്ന മിമ്രായും

കർത്താവേ കൃപ ചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം
പൊറിതിയയച്ചരുളണമേ നീ
ന്നറയീന്നലിവുമനുഗ്രഹവും

എന്നു തുടങ്ങുന്ന മിമ്രായും ഈ പരിശുദ്ധ പിതാവ് രചിച്ചവയാണ്. ആയിരക്കണക്കിനു മിമ്രാകൾ കൂടി ഇദ്ദേഹം രചിച്ചിട്ടുണ്ട്.

വി. കുർബാനയെകുറിച്ച് ഈ വിശുദ്ധൻ പറയുന്നതു ശ്രദ്ധിക്കുക:— ആരംഭത്തിൽ വെറും അപ്പമായിരുന്നതിനെ കർത്താവായ യേശുക്രിസ്തു തൃകൈകളിലെടുത്തുതാൻ അതിനെ വാഴ്ത്തി മുദ്രകുത്തി പിതാവിന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അതിനെ പരിശുദ്ധമാക്കി താനതുമുറിച്ച് തന്റെ കൃപയേറിയ കനിവാൽ തന്റെ ശിഷ്യന്മാർക്കു ഓരോരുത്തർക്കായി താനതുവിഭജിച്ചു കൊടുത്തു. താൻ ആ അപ്പത്തെ തന്റെ ''ജീവനുള്ള ശരീരം'' എന്നു പേരുവിളിച്ചു. തന്നെയും പരിശുദ്ധാത്മാവിനെകൊണ്ട് നിറച്ചു. താൻ കൈനീട്ടി, തന്റെ വലങ്കൈയിൽ അതിവിശുദ്ധമാക്കിയ ആ അപ്പത്തെ അവർക്കു വിഭജിച്ചു കൊടുത്തുകൊണ്ട് പറഞ്ഞു നിങ്ങളെല്ലാവരും ''എന്റെ വചനം പരിശുദ്ധമാക്കിയ ഇതു ഭക്ഷിപ്പിൻ.'' ഞാൻ നിങ്ങൾക്കു നൽകിയ ഇത് അപ്പമായി നിങ്ങൾ കരുതരുത്. അതിന്റെ തരിപോലും നഷ്ടപ്പെടുത്തരുത് എന്റെ ശരീരം എന്ന് ഞാൻ നാമകരണം ചെയ്തത് അതുതന്നെയാണ്. അതിന്റെ ഒരു തരി ആയിരമായിരങ്ങളെ വിശുദ്ധീകരിക്കാൻ മതിയായതാണ്. എന്റെ നാമത്തിൽ വിശുദ്ധീകൃതമാക്കപ്പെട്ട അപ്പം തിന്നുന്നവർ നിർമ്മലരെങ്കിൽ അവൻ നൈർമല്യത്തിൽ നിലനിൽക്കും. അവനൊരു പാപിയായിരുന്നെങ്കിൽ അവനോടു ക്ഷമിക്കപ്പെടും ആരെങ്കിലും അതിനെ നിസാരമാക്കുകയോ, ഉപേക്ഷിക്കുകയോ അതിനോടു ധിക്കാരമായി പെരുമാറുകയോ ചെയ്താൽ ആയവൻ അതിനെ നിശ്ചയമായും തന്റെ ശരീരമാക്കിത്തീർത്ത പുത്രൻ തമ്പുരാനെയാണ് അപമാനിക്കുന്നത്''. ഇതിൽ നിന്നും ആദ്യനൂററാണ്ടുകളിലെ സഭാ പിതാക്കന്മാർ കുർബാനയെ എങ്ങനെ വിവക്ഷിച്ചിരുന്നു എന്ന് നമുക്കു കാണാൻ സാധിക്കും. അപ്പവും വീഞ്ഞും (വി. കുർബാന) തിരുശരീരങ്ങൾ ആയി തീരുന്നില്ല എന്നു വിശ്വസിക്കുന്ന നവീകരണ സമൂഹങ്ങൾ ഇതൊന്നു മനസ്സിലാക്കിരുന്നെങ്കിൽ എത്ര നന്നായിരുന്നെനെ!

മരണാസന്നനായി കിടക്കുമ്പോൾ ഇദ്ദേഹം തന്റെ ശിഷ്യന്മാർക്കു നൽകിയ അന്ത്യോപദേശങ്ങൾ ശ്രദ്ധേയമാണ്. പ്രശംസിച്ചുകൊണ്ടുള്ള പ്രസംഗങ്ങളോ, സമ്പന്നതയുടെ ശവസംസ്ക്കാരമോ, എനിക്കു നിങ്ങൾ നൽകരുത്. എന്റെ സ്മാരകങ്ങൾ ഉണ്ടാക്കരുത്. എന്റെ ശേഷിപ്പുകൾ സൂക്ഷിക്കരുത്. എന്തെന്നാൽ ഞാൻ പാപിയാകുന്നു. വിനയമാർന്ന വ്യക്തിത്വം എടുത്തു

(ശേഷം 23—ാം പേജിൽ)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്















താമസിച്ചതിന് ക്ഷമാപണം

എം. വറുഗീസ്, കാര്യറ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

★



അനിൽ, പത്തനംതിട്ട.

★

# മഗ്ദലന മറിയം

## പി. എം. ചാക്കോ, കിടങ്ങന്നൂർ

കർത്താവിനെ അനുഗമിച്ച സ്ത്രീകളിൽ ഒരുവളാണ് മഗ്ദലനക്കാരി മറിയ. ഗലിലയിലെ മഗ്ദലേന എന്ന ഗ്രാമത്തിൽ ജീവിച്ചിരുന്ന ഇവരം ഇസ്രായേലിന്റെ വീണ്ടെടുപ്പുകാരനായ മ്ശിഹായെ കാണുകയും അവന്റെ തേനിലും തേൻകട്ടയിലും മധുരമുള്ള വാക്കുകൾ കേൾക്കുകയും രോഗികളിലും മറ്റും അവൻ കാണിക്കുന്ന അൽഭുതങ്ങൾ ദർശിക്കുകയും ചെയ്ത് അവനെ പിൻതുടർന്നുകൊണ്ടിരുന്നു. അവന്റെ ക്രൂശ് മരണസമയത്തും അവൾ അവന്റെ സമീപത്തുണ്ടായിരുന്നു. ഉയിർത്തെഴുന്നേറ്റ കർത്താവു ആദ്യമായി പ്രത്യക്ഷപ്പെട്ടതും താൻ ഉയിർത്തു എന്ന ദൗത്യം ശിഷ്യന്മാരെ അറിയിക്കാൻ ചുമതലപ്പെടുത്തിയതും ഇവളെയാണ്. എന്നാൽ ഈ മറിയയെപ്പറ്റി തെറ്റിദ്ധാരണ പരത്തുന്ന പല അറിവുകളും മലയാളത്തിലെ ക്രിസ്ത്യാനികളുടെയും മറ്റുള്ളവരുടെയും ഇടയിൽ പ്രചരിച്ചിട്ടുണ്ട്.

മലയാളത്തിലെ മഹാകവിയായ വള്ളത്തോൾ നാരായണമേനവന്റെ മഗ്ദലന മറിയം എന്ന ഖണ്ഡകാവ്യം മലയാളത്തിൽ പ്രചുരപ്രചാരമേറിയ ഒരു ഗ്രന്ഥമാണ്. കഥാപ്രസംഗികർ താളമേളങ്ങളോടുകൂടി കേരളക്കരയിലെ ആയിരക്കണക്കിനു സ്റ്റേജുകളിൽ ഇത് കഥാപ്രസംഗമായി അവതരിപ്പിച്ചിട്ടുണ്ട്. ഏന്തിന് ഇതിലെ ഈരടികൾ മൂളാത്ത മലയാളികൾ ഇല്ല. ഈ കവിതയിൽ കാണുന്ന മഗ്ദലന മറിയ കുമാരനാശാന്റെ വാസവദത്തയെപ്പോലെ തികഞ്ഞ ഒരു വേശ്യയും അതിൽകൂടി ധാരാളം സമ്പാദിച്ചവളുമാണ്. നമ്മുടെ കൺവൻഷൻ പ്രാസംഗികൻമാർപോലും ഇവളെ തികഞ്ഞ വ്യഭിചാരിണിയായി കാണുകയും തങ്ങളുടെ പ്രസംഗങ്ങളിൽ വള്ളത്തോളിന്റെ ഈരടികൾ ആലപിക്കുകയും ചെയ്യുന്നു.

എന്നാൽ വേദപുസ്തകത്തിൽ പരാമർശിച്ചിരിക്കുന്ന മഗ്ദലനക്കാരി മറിയെ നമുക്കു നോക്കാം. അവളെപ്പറ്റി ആദ്യമായി കാണുന്നത് ലൂക്കോസ് 8–ാം അദ്ധ്യായത്തിന്റെ 2–ാം വാക്യത്തിൽ ആണ്. കർത്താവ് ദൈവരാജ്യം പ്രസംഗിച്ചും, സുവിശേഷം അറിയിച്ചുകൊണ്ട് പട്ടണംതോറും സഞ്ചരിച്ചു. അവനെ അനുഗമിച്ചവരുടെ കൂട്ടത്തിൽ മഗ്ദലനക്കാരി മറിയയും ഉണ്ടായിരുന്നു. ഇവളെപറ്റി ഇവിടെ പ്രതിപാദിക്കുന്നത് ഏഴു ഭൂതങ്ങൾ വിട്ടുപോയ മഗ്ദലനക്കാരി എന്നാണ്.

കർത്താവിന്റെ പാദത്തിൽ തൈലം പൂശുകയും തലമുടികൊണ്ടു തുടയ്ക്കുകയും ചെയ്തത് ഈ മറിയ എന്നാണ് പലരും നമ്മുടെ സുവിശേഷകരും വിശ്വസിച്ചിരിക്കുന്നത്. നമുക്കു വേദപുസ്തകത്തിലേക്കു നോക്കാം.

നാലു സുവിശേഷങ്ങൾ ശ്രദ്ധയോടുകൂടി പരിശോധിക്കുമ്പോൾ കർത്താവിന്റെ ഈലോക ജീവിതകാലത്ത് തന്നെ മൂന്നു പ്രാവശ്യം തൈലം പൂശിയതായി കാണാം. അവ പരിശോധിച്ചാൽ ഈ മൂന്നു പ്രാവശ്യവും തന്നെ തൈലം പൂശിയത് മഗ്ദലനക്കാരി മറിയയാണ് എന്നു കാണാൻ കഴിയും.

ആദ്യമായി തന്നെ തൈലം പൂശിയത് ഗലീലയിലെ ഒരു പട്ടണത്തിൽ സമ്പന്നനായ ശീമോൻ എന്ന പരീശന്റെ വീട്ടിൽവച്ചായിരുന്നു (ലൂക്കോസ് 7: 36–50). ആ പട്ടണത്തിലെ പാപിനിയായ ഒരു സ്ത്രീ കർത്താവിന്റെ കാലിൽ തൈലം പൂശുകയും കണ്ണുനീർകൊണ്ട് അവന്റെ പാദം നനയ്ക്കുകയും തലമുടികൊണ്ട് പാദം തുടയ്ക്കുകയും ചെയ്തു. കർത്താവു അവളുടെ പാപം മോചിക്കുകയും സമാധാനത്തോടു പോകുക എന്നു പറയുകയും ചെയ്തു. ഈ സ്ത്രീ മഗ്ദലനക്കാരി മറിയയാകാൻ സാദ്ധ്യത വളരെ വിരളമാണ്. ഇതിന്റെ അടുത്ത അദ്ധ്യായത്തിൽ യേശുവിനെ അനുഗമിച്ചവരെപ്പറ്റിയുള്ള ഒരു വിവരണം ഉണ്ട്. 'അവനോടുകൂടി പന്തിരുവരും അവൻ ദുരാത്മാക്കളേയും വ്യാധികളേയും നീക്കി സൗഖ്യം വരുത്തിയ ചില സ്ത്രീകളും ഏഴു ഭൂതങ്ങൾ വിട്ടുപോയ മഗ്ദലനക്കാരത്തി മറിയയും ഹെരോദാവിന്റെ കാര്യവിചാരകനായ കൂസയുടെ ഭാര്യ യോഹന്നയും ശൂശന്നയും തങ്ങളുടെ വസ്തുവകകൊണ്ട് അവർക്കു ശുശ്രൂഷചെയ്തുപോന്ന മറ്റു പല സ്ത്രീകളും ഉണ്ടായിരുന്നു (ലൂക്കൊ. 8: 2. 3). ഇതിൽ പരാമർശിക്കുന്ന മഗ്ദലനക്കാരി മറിയയാണ് ശീമോന്റെ വീട്ടിൽവച്ചു കർത്താവിനെ തൈലം പൂശിയ പാപിനി എന്നുള്ള നിഗമനം ശരിയല്ല. ആയിരുന്നു എങ്കിൽ മഗ്ദലനക്കാരത്തി മറിയയുടെ വിശേഷണത്തിൽ തൈലം പൂശിയ കാര്യം എടുത്തു പറയുമായിരുന്നു.

കർത്താവിനെ തൈലം പൂശിയ രണ്ടാമത്തെ സംഭവം ബെഥാന്യയിലെ ലാസറിന്റെ ഭവനത്തിൽ വച്ചാണ് (യോഹ. 12: 1–8). ഇവിടെ തൈലം പൂശിയത് കർത്താവു ഉയിർത്തെഴുന്നേല്പിച്ച ലാസറിന്റെ സഹോദരി മറിയയാണെന്നുള്ളതിനു സംശയം ഇല്ല. ഇത് ലാസറിന്റെ ഉയിർപ്പിനു ശേഷം ആയിരുന്നു നടന്നത്.

മൂന്നാമത്തെ സംഭവം മത്തായി 26:6–13, മർക്കോസ് 14: 39-ൽ വിവരിച്ചിരിക്കുന്നു. ഈ സംഭവം നടന്നത് കുഷ്ഠരോഗസൗഖ്യം ലഭിച്ച ബെഥാന്യായിലെ ശീമോൻ എന്നയാളിന്റെ വീട്ടിൽ

വച്ചായിരുന്നു. ഇവിടെ പ്രതിപാദിക്കുന്നത് ഒരു സ്ത്രീ എന്നാണ്. ഈ സ്ത്രീയും മഗ്ദലെനക്കാരത്തി മറിയയാകാൻ ഒരു സാദ്ധ്യതയും ഇല്ല.

യേശുവിന്റെ അന്ത്യനാഴികകളിൽ മറിയ അവനെ പിൻതുടർന്നിരുന്നു. അവന്റെ ജീവിതത്തിലെ വിധിനിർണ്ണായക നിമിഷങ്ങളിൽ അവൾ അടുത്തുതന്നെ നിന്നു. അവന്റെ ക്രൂശ്മരണസമയത്ത് അവൾ ദൂരത്തു നോക്കികൊണ്ടുനിന്നു (മർക്കോസ് 15: 40). അവന്റെ ശവസംസ്കാരസമയത്തും അവൾ അടുത്തുണ്ടായിരുന്നു (മർക്കോ. 15: 47, മത്തായി 27: 61). യേശുവിന്റെ അടക്കശേഷം ശാബതു കഴിഞ്ഞ് പിറേറ ദിവസം ഇരുട്ടുള്ളപ്പോൾതന്നെ അവന്റെ മൃതശരീരത്തിൽ സുഗന്ധലേപനം ചെയ്യാൻപോയ നിർഭയരായ സ്ത്രീകളിൽ മഗ്ദലനമറിയയും ഉണ്ടായിരുന്നു (മത്തായി 28: 1–2, മർക്കോ. 16: 1, ലൂക്കോ. 24: 10, യോഹ. 20: 1).

യേശു കർത്താവിനോടുള്ള അഗാധമായ സ്നേഹവും അസാമാന്യമായ മനോധൈര്യവും മറിയയിൽ കാണാം. അതിരാവിലെ ഇരുട്ടുള്ളപ്പോൾ റോമാഗവൺമെന്റിന്റെ കാവലും മുദ്രയും ഉള്ള കബറിൽ വച്ചിരിക്കുന്ന കൊല ചെയ്യപ്പെട്ടയാളിന്റെ ശിരസിൽ തൈലം പൂശണം എങ്കിൽ അസാധാരണ ധൈര്യവും അകൈതവമായ ഭക്തിയും ഉണ്ടായിരിക്കണം. അവൾ പറയുകയാണ് 'യജമാനനെ നീ അവനെ എടുത്തുകൊണ്ടുപോയി' എങ്കിൽ അവനെ എവിടെ വച്ചു എന്നു പറഞ്ഞു തരിക ഞാൻ അവനെ എടുത്തുകൊണ്ടു പൊയ്ക്കൊള്ളാം (യോഹ. 20:15.) നോക്കണം ആത്മാർത്ഥതയും ധൈര്യവും.

മററുള്ളവർ എല്ലാം കല്ലറവിട്ടുപോയപ്പോഴും അവൾ അവിടെത്തന്നെ കരഞ്ഞുകൊണ്ടുനിന്നു. അവളുടെ അചഞ്ചലമായ ഭക്തിവിശ്വാസങ്ങൾ കണ്ട കർത്താവു അവൾക്കുതന്നെ ആദ്യം പ്രത്യക്ഷപ്പെടുകയും താൻ ഉയിർത്തെഴുന്നേററു എന്നുള്ള സുവിശേഷം അറിയിക്കാൻ അവളെതന്നെ ചുമതലപ്പെടുത്തുകയും ചെയ്തു.

'യേശുവിനെ 'ന്യായപ്രമാണത്തിൽ മോശയും പ്രവാചകന്മാരും എഴുതിയിരിക്കുന്നവൻ' എന്ന് തിരിച്ചറിഞ്ഞ് തങ്ങളുടെ വസ്തുവകകൾ കൊണ്ട് ശുശ്രൂഷിക്കുകയും അനുധാവനം ചെയ്യുകയും ചെയ്ത മാന്യമഹിളകളായ അവന്റെ അ

(ശേഷം 23-ാം പേജിൽ)

# ആശ്രമപ്രസ്ഥാനം ഓർത്തഡോക്സ് സഭയിൽ

ഫാ. കെ. ഗീവറുഗീസ്, മതിലകം

സന്യാസപ്രസ്ഥാനത്തിന്റെ ഉത്ഭവ കാരണം തന്നെ എങ്ങനെയെന്ന് മനസ്സിലാക്കുമ്പോൾ ത്യാഗത്തിന്റെയും സമർപ്പണത്തിന്റെയും പ്രസക്തി കൂടുതലായി മനസ്സിലാക്കുവാൻ സാധിക്കും. സന്യാസവ്രതം സ്വീകരിച്ച് അതിനനുസരണമായി ജീവിച്ച അനേകം ആളുകൾ ഉണ്ടായിട്ടുണ്ട് എന്ന് അതിന്റെ ആദിമചരിത്രം സാക്ഷീകരിക്കുന്നുണ്ട്. പുതിയനിയമ സഭ തന്നെ വിശുദ്ധന്മാരുടെ കൂട്ടമായിരുന്നല്ലോ? എന്നാൽ രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ജാതികളിൽ നിന്നും അനേകായിരം ക്രിസ്തുമതം സ്വീകരിച്ചതോടെ സഭയുടെ പരിപാവനത നഷ്ടമാകാൻ തുടങ്ങി. ഈ സാഹചര്യത്തിൽ ലോകമയത്വത്തിൽ നിന്നും സഭയെയും തങ്ങളെത്തന്നെയും രക്ഷിക്കുന്നതിന് ഇറങ്ങി തിരിച്ച ഒരുകൂട്ടം വിശ്വാസികളാണ് പുരാതനകാലത്തെ സന്യാസിമാർ.

ദയറാവാസക്കാർ എന്നാൽ, റമ്പാന്മാരെന്നോ, സന്യാസിപട്ടക്കാരെന്നോ, അവിവാഹിത പട്ടക്കാരെന്നോ, കന്യാസ്ത്രീകളെന്നോ ഇന്ന് നാം മനസിലാക്കുന്നു. എന്നാൽ ആദിമകാലത്ത് സ്വന്തം ആത്മരക്ഷ തേടിയിറങ്ങിയ സാധാരണക്കാരായ അൽമായരായിരുന്നു ദയറാവാസക്കാർ. അജ്ഞതയും അന്ധവിശ്വാസവും സന്യാസിമാരുടെ സംഖ്യ വർദ്ധിപ്പിക്കുന്നതിന് ആദിമകാലത്ത് ഒരു പരിധിവരെ സഹായിച്ചിരുന്നു. കാരണം അന്നത്തെ 'ഗ്നോസ്റ്റിക്' പഠിപ്പിക്കലുകൾ അപ്രകാരമായിരുന്നു. വസ്തുമയമായ ലോകം ദോഷപൂർണ്ണമാണെന്നും മനുഷ്യശരീരം പാപത്തിന്റെ ഇരിപ്പിടമാണെന്നും അവർ പഠിപ്പിക്കയും പ്രചരിപ്പിക്കയും ചെയ്തിരുന്നു. ഇത് സാധാരണജനങ്ങളെ സന്യാസ ജീവിതത്തിലേക്ക് നയിക്കുവാൻ ഇടയാക്കി. മൂന്നാം നൂറ്റാണ്ടോടു കൂടി ക്രിസ്തീയസഭയിൽ അനേകം സ്ത്രീകളും പുരുഷന്മാരും സന്യാസവ്രതം സ്വീകരിച്ചതായി കാണുന്നു. സന്യാസപ്രസ്ഥാന ചരിത്രം പരിശോധിക്കുമ്പോൾ രണ്ടും, മൂന്നും നൂറ്റാണ്ടുകളിൽ ഏകാന്തസന്യാസിമാരും മൂന്നുമുതൽ 12-ാം നൂറ്റാണ്ടുവരെ ആശ്രമകാലവും കാണുന്നു.

റോമാഭരണാധികാരികളുടെ ക്രൂരമായപീഢനം സന്യാസപ്രസ്ഥാനത്തിന്റെ വളർച്ചയെ സഹായിച്ച മറ്റൊരു പ്രധാന ഘടകമാണ്. പ്രധാനമായും ഡിഷ്യൻ ചക്രവർത്തിയുടെ ഭരണകാലം. സന്യാസിമാരുടെ ജന്മഭൂമിയായ ഈജിപ്തിൽ 'കോമ' എന്ന ഗ്രാമത്തിൽ ജനിച്ച അന്തോനിയോസ് പുരാതന സന്യാസിമാരിൽ പ്രധാനിയാണ്. സന്യാസിമാരുടെ പിതാവ് എന്ന പേരിൽ അദ്ദേഹം അറിയപ്പെടുന്നു. ഗുഹകളിലും ശവക്കല്ലറകളിലും പോലും താമസിച്ചിരുന്ന ഭക്തനാണ് അന്തോനിയോസ്. അന്ത്യോക്യയിലെ ആളുകൾ വലിയ അത്ഭുതമായി കണക്കാക്കിയിരുന്ന മാർ ശെമവൂൻ ദെസ്തനിയും ഈ കാലഘട്ടത്തിന്റെ സംഭാവനയാണ്.

പല വിധത്തിൽ സന്യാസവ്രതം സ്വീകരിച്ചു നടന്നിരുന്നവരെ ഏകോപിപ്പിച്ച് ആശ്രമ പ്രസ്ഥാനം സ്ഥാപിക്കുകയും ജീവിതരീതികൾ ക്രമപ്പെടുത്തുകയും ചെയ്തത് പക്കോമിയോസ്, ബസേലിയോസ്, ബനഡിക്ട് എന്നീ പിതാക്കന്മാരുടെ കാലത്താണ്. പാശ്ചാത്യ സഭകളിൽ ആശ്രമപ്രസ്ഥാനത്തിന് തുടക്കം കുറിച്ചത് അലക്സന്ത്രിയായിലെ അത്താനാസിയോസ് പിതാവാണ്.

മുസ്ലീങ്ങളുടെയും മംഗോളിയരുടെയും തുർക്കികളുടെയും ആക്രമവും കമ്മ്യൂണിസത്തിന്റെ വളർച്ചയുംമൂലം യൂറോപ്യൻരാജ്യങ്ങളിൽ ക്രിസ്തീയ സഭകളും ക്രിസ്തീയ സമൂഹങ്ങളും വിഴുങ്ങപ്പെട്ടപ്പോൾ അതിൽനിന്നും അതിജീവിക്കുവാൻ സഹായിച്ചതും ആശ്രമപ്രസ്ഥാനങ്ങൾ തന്നെയായിരുന്നു.

ആശ്രമ സന്യാസപ്രസ്ഥാനങ്ങളുടെ പ്രസക്തി ഇത്രവലുതാണെങ്കിലും പാരമ്പര്യം അവകാശപ്പെടുന്ന ഓർത്തഡോക്സ് സഭയ്ക്ക് സന്യാസപ്രസ്ഥാനങ്ങളിൽനിന്നും എന്തെങ്കിലും കാര്യമായ പ്രയോജനം ഉണ്ടായിട്ടുണ്ടോ, ഇന്നുണ്ടാകുന്നുണ്ടോ എന്ന് ചിന്തിക്കേണ്ട വിഷയമാണ്.

ആരംഭകാലത്ത് സഭാനേതാക്കന്മാരും ബിഷപ്പുമാരും, പട്ടക്കാരും ആശ്രമ പ്രസ്ഥാനത്തെ എതിർത്തിരുന്നു. കാരണം, ഭൂരിഭാഗം സന്യാസിമാരും സാധാരണക്കാരായ അൽമായരായിരുന്നു. സ്ത്രീകളും ബിഷപ്പുമാരുമാണ് ഒരു സന്യാസിയുടെ രണ്ടു ശത്രുക്കളെന്ന് കാസ്യൻ എന്ന സന്യാസി അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ഇന്ന് സന്യാസിമാർ സഭാ നേതൃത്വത്തിനുവേണ്ടി മാത്രം ശ്രമിക്കുന്നുവോ? മലങ്കരസഭാ മാസികയിൽ എഡിറ്റോറിയലിൽ മുമ്പൊരിക്കൽ വളരെ പ്രസക്തമായ ഒരു വാചകം ഉണ്ടായിരുന്നു. ''ചെങ്കോലു ദൂരത്തിട്ട് യോഗദണ്ഡെടുത്ത് പൊൻ കിരീടത്തെ ജടാജൂടമായി മാറ്റിയ ഒരു മണ്ണിൽ യോഗദണ്ഡെറിഞ്ഞ് ചെങ്കോലെടുക്കുവാനാണോ മുൾക്കിരീടമണിഞ്ഞവന്റെ ശിഷ്യന്മാരുടെ തത്രപ്പാട്''? വായിക്കുവാൻ പ്രയാസമുള്ള വാചകമെങ്കിലും ആഴമായ അർത്ഥവ്യാപ്തി മനസ്സിലാക്കുവാൻ ഇന്നത്തെ സാധാരണക്കാരായ സഭാംഗങ്ങൾക്ക് പ്രയാസമുണ്ടെന്ന് തോന്നുന്നില്ല. ആശ്രമപ്രസ്ഥാനം വളരുന്നോ തളരുന്നോ? ഞാൻ നിന്നോടു തോറ്റിരിക്കുന്നു എന്ന പിശാ

ചിന്റെ വാക്കുകേൾക്കുവാൻ വി. അന്തോനിയോസ് പിതാവിനു സാധിച്ചു. ഇന്ന് പല കാര്യങ്ങളിലും അന്തിമ വിജയം നേടുന്നത് പിശാചല്ലേ? വി. അന്തോനിയോസ് രോഗികളെ സൗഖ്യമാക്കി ബലഹീന വിശ്വാസികളെ ധൈര്യപ്പെടുത്തി. ഇന്ന് പിശാചു വിജയിക്കുന്നതിനാൽ അടിയുറച്ച വിശ്വാസികൾ ബലഹീനരാകുന്നു.

ഏതാണ്ട് ആറാം നൂറ്റാണ്ടോടു കൂടെതന്നെ ആശ്രമങ്ങളിൽ അഴിമതി കടന്നുകൂടിയതായി കാണാം. സന്യാസിമാർക്ക് സാമ്പത്തികമായി യാതൊന്നും ഉണ്ടായിരുന്നില്ലെങ്കിലും അവരുടെ സ്വപ്രയത്നംകൊണ്ട് ആശ്രമങ്ങളിൽ സമ്പത്തു വർദ്ധിച്ചു. ദൈവാരാധനയും ധ്യാനജീവിതവും ബാഹ്യാനുഷ്ഠാനമായിമാത്രം മാറി. സന്യാസിമാർ സുഖാനുഭവങ്ങളിൽ തല്പരരാകുകയും തൽഫലമായി അധികാരഭ്രമം ആശ്രമാധിപന്മാരെ ബാധിക്കുകയും ചെയ്തു. ജ്വലിച്ചുകത്തിയിരുന്ന ആശ്രമ ദീപങ്ങൾ മങ്ങികത്തുന്ന തിരികളായി മാറി.

സ്ഥാപനവൽക്കരണം ഒരു പരിധിവരെ ആശ്രമപ്രസ്ഥാനങ്ങളെ തളർത്തുന്നു. സ്ഥാപന നടത്തിപ്പിനുവേണ്ടി ആശ്രമങ്ങളോ മഠങ്ങളോ സ്ഥാപിച്ചിട്ടുണ്ടെങ്കിൽ അതിന്റെ നാശം വിദൂരമല്ല. സേവനതല്പരമായ ആശ്രമങ്ങളുണ്ടാകണം. അതിൽകൂടെ അങ്ങനെയുള്ള സ്ഥാപനങ്ങളുണ്ടാകണം. അത് നാടിന്റെ നന്മയ്ക്കു വേണ്ടിയാകണം. ആതുരാലയങ്ങളും അനാഥാലയങ്ങളും കൂടുതലായുണ്ടാകണം. അപ്പോൾ സ്ഥാനവും ലാഭവും കുറഞ്ഞെന്നുവരാം! ഇവിടെയാണ് കർത്താവിന്റെ ത്യാഗപൂർണ്ണമായ ജീവിതത്തിന്റെ പ്രസക്തി. ആദിമ സന്യാസിമാരുടെജീവിതത്തിന്റെ പ്രത്യേകത.

കർത്താവ് ഈ ലോകത്തിലേക്ക് കടന്നുവന്നത് ശുശ്രൂഷിക്കപ്പെടുവാനല്ല ശുശ്രൂഷിക്കുവാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രേ. ആ കർത്താവിനെ വിലക്കാൻ പാടില്ല. 'അധികാരത്തിന്റെ ഗർജ്ജനത്തെക്കാൾ സ്നേഹത്തിന്റെ വാക്കുകൾ ഹൃദയത്തെ സ്പർശിക്കും.' കർത്താവിന്റെ ജീവിതം അതായിരുന്നു. വിശുദ്ധന്മാരുടെ ജീവിതവൈശിഷ്ട്യം അതായിരുന്നു. പരിശുദ്ധനായ പരുമല തിരുമേനിയുടെ ജീവിത വിജയം അതായിരുന്നു. മദർ തെരേസായുടെ ജീവിതലക്ഷ്യം അതായിരുന്നു.

ഫ്രാൻസിലെ 'തെസേ' കമ്മ്യൂണിറ്റി സ്ഥാപകനായ ബ്രദർ റോജയുടെ ജീവിതം അതാണ്. ഒരു വ്യക്തിയിൽ തുടങ്ങിയ ആ പ്രസ്ഥാനം ചുരുങ്ങിയ കാലയളവിൽ ദേശാതിർത്തികൾ കടന്ന് ലോകകോണുകളിലേയ്ക്ക് കടന്നുചെന്നു. സമാധാനവും ശാന്തിയുമില്ലാതെ നടന്ന യുവജനങ്ങളുടെ സ്വപ്നങ്ങൾക്ക് വർണ്ണചിറകു നൽകുന്നു. ശാശ്വത സമാധാനം വിളങ്ങുന്ന ഒരു ലോകനിർമ്മിതിക്കായി എല്ലാ ഭിന്നതകളും മറന്ന് സർവ്വരെയും പ്രയത്നിക്കാൻ സജ്ജരാക്കുന്ന ഒരു

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



മോളി, മാന്നാർ.

കമ്മ്യൂണിറ്റിയാണ് ഫ്രാൻസിലെ തൈസേ ആസ്ഥാനമാക്കിയുള്ള ഈ പ്രസ്ഥാനം. വെള്ളക്കാരനെന്നോ കറുത്തവനെന്നോ വ്യത്യാസമില്ലാതെ എല്ലാവരെയും ഒരുപോലെ കാണുവാൻ ബ്രദർ റോയ്ക്ക് സാധിച്ചു. ഇങ്ങനെയുള്ളവരെ ആരും വിശുദ്ധന്മാരായി പ്രഖ്യാപിക്കേണ്ടതില്ല. ആശ്രമപ്രസ്ഥാനങ്ങളിലൂടെ ഇങ്ങനെയുള്ളവരുണ്ടാകണം.

ക്രിസ്തീയസഭയിലെ സന്യാസപ്രസ്ഥാനത്തിന്റെ ചരിത്രപഠനത്തിലൂടെ ആധുനികകാലത്ത് ഇതിൽനിന്നും അനേകം കാര്യങ്ങൾ പഠിക്കുവാനും പകർത്തുവാനുമുണ്ടെന്ന് മനസ്സിലാകും. ഒരു മനുഷ്യൻ സർവലോകവും നേടിയാലും അവന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അവനെന്തുപ്രയോജനം! സർവ്വലോകവും നേടുകയല്ല ആത്മാവിനെ നേടുകയായിരിക്കണം സന്യാസപ്രസ്ഥാനക്കാരുടെ ലക്ഷ്യം. ആശ്രമപ്രസ്ഥാനങ്ങളുടെ പ്രസക്തി ഇനിയും നഷ്ടപ്പെട്ടിട്ടില്ല. സമീപനരീതികൾക്കു മാററമുണ്ടാകണം. ദർശനവും ഉദ്ദേശ്യശുദ്ധിയും സമർപ്പണബോധവും വിദ്യാഭ്യാസമുള്ളവർ ആശ്രമങ്ങളിലും മഠങ്ങളിലും അംഗങ്ങളാകണം. സഭയ്ക്കും സമൂഹത്തിനും പ്രയോജനപ്രദമായ രീതിയിൽ അംഗങ്ങളെ പ്രയോജനപ്പെടുത്തണം. വിദ്യാഭ്യാസ സ്ഥാപന നടത്തിപ്പ് എന്നതിലുപരിയായി ആത്മീയമേഖലകളിലേക്ക് അംഗങ്ങളെ കൊണ്ടുവരണം. അങ്ങനെ വരുമ്പോൾ ആശ്രമപ്രസ്ഥാനങ്ങൾ തളരാതെ വളരുവാൻ ഇടയാകും. ആശ്രമങ്ങളുടെയും അംഗങ്ങളുടെയും എണ്ണം വർദ്ധിക്കുന്നതിലുപരി പ്രസ്ഥാനത്തിന്റെയും പ്രസ്ഥാനക്കാരുടെയും പരിശുദ്ധി കാത്തുസൂക്ഷിക്കുവാനും, നില്ക്കുന്ന സ്ഥലം പരിശുദ്ധമാണെന്നു മനസ്സിലാക്കുവാനും ആശ്രമങ്ങളെ പ്രാർത്ഥനാ ഭവനങ്ങളാക്കി തീർക്കുവാനും സാധിക്കണം. അപ്പോഴാണ് അത് സഭയ്ക്ക് ആത്മീയ മുതൽക്കൂട്ടായി തീരുന്നത്.

മെസ്രേനിലെ സുഖലോലുപതയിൽനിന്നും ഓടി രക്ഷപെട്ട മോശ വന്നുപെട്ടത് യിത്രോവിന്റെ ആടുകളുടെ നടുവിലാണ്. പർവ്വതത്തിന്റെ ഒരു വശത്തുമാത്രം നിന്ന് ആടുകളെ മേയിച്ച മോശ മറുവശത്തേയ്ക്ക് പോയപ്പോഴാണ് ദൈവദർശനം ലഭിക്കുന്നത്. ദർശനം ലഭിച്ച മോശ നിർജീവമായ ഉണങ്ങിയ വടിയെ ജീവനുള്ള സർപ്പമാക്കി തീർക്കുന്നു. അതുപോലെ ആശ്രമപ്രസ്ഥാനങ്ങൾ സജീവമാകണമെങ്കിൽ പ്രസ്ഥാനക്കാർ സജീവരാകണമെങ്കിൽ ആദ്യമായി മറുവശത്തേയ്ക്ക് പോകണം. നില്ക്കുന്ന സ്ഥലം വിശുദ്ധമാണെന്നു മനസിലാക്കണം. അപ്പോൾ ദുഷ്ടതയുടെ ചെരുപ്പുകൾ തനിയെ അഴിച്ചുമാറപ്പെടും. ദർശനം ലഭിച്ച യാക്കോബ് തലയിണയായി വച്ചിരുന്ന കല്ല് തൂണായി നിർത്തി. എണ്ണ ഒഴിച്ച് തിരികത്തിച്ച് ദൈവത്തെ ആരാധിക്കുന്നു. ആശ്രമങ്ങൾ പ്രാർത്ഥനാ ഭവനങ്ങളും ആരാധനാ ഭവനങ്ങളുമായി തീരണം. കാരണം അതു നില്ക്കുന്ന സ്ഥലം വിശുദ്ധമാണ്.

ഓർത്തഡോക്സ് സഭയിൽ സന്യാസ പ്രസ്ഥാനങ്ങൾ കൂടുതലായി ഉണ്ടാകുവാനും നിഷ്ഠയും ദർശനവുമുള്ള സന്യാസി–സന്യാസിനികൾ ഉണ്ടാകുവാനും അവർ ആത്മാവിനെ നേടുന്നവരായി തീരുവാനും കൂട്ടായ പ്രാർത്ഥനയും പ്രവർത്തനവും ആവശ്യമാണ്. അതിന് ദൈവത്തിന്റെ അളവററ കരുണയും പരിശുദ്ധാത്മാവിന്റെ പ്രവർത്തനവും സഭയിൽ ഉണ്ടാകട്ടെ. ★

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




തോമസ് ജോസഫ് കുടുംബവും, ഉദ്യോഗമണ്ഡൽ.






താമസിച്ചതിൽ ക്ഷമാപണം.
ബണ്ണി എബ്രഹാം, ഗ്വാളിയർ

# GOOD SHEPHERD

Dr. Punnoose U. Panoor, Coimbatore

1. The word "Shepherd" is quite familiar to us as most of us were taught the above verse when we were children itself. This word is freqnently used in the Bible to refer to the relation between God and people. Jesus Himself used the idea of a caring shepherd looking after a flock, to describe His own relationship with His disciple and faithful followers (Luke 12:32, John 10: 7-16), and also the relationship of the disciples and other leaders with all the members of the Church that was to come (John 21: 15-17).

2. The idea was a familiar one to the people of Israel, most of whom owned or worked with flocks or herds of sheep, goats or cattle; and it is widely used by writers to describe religious and political leaders and even God Himself. The work of a shepherd is guiding, feeding and protecting the flock.

3. In the Old Testament this idea was used in three ways:-

(a) It was used to describe the relationship between God and the people of Israel. "He is our God, we are the people of his pasture, the sheep of his hand (Psalm. 95: 6-7). He will feed his flock like a shepherd who can be trusted never to fail His people. 'The Lord is my shepherd. He leads ··· restores my soul (Ps. 23).

b) The idea of the shepherd was used to describe the work of the religious and political leaders in Israel, whom God appointed to care for his people and encourage them to keep his law. God had saved and protected the Israelites on their journey to the promised land, and had made His will clear in the commandments He gave to Moses. But they needed continuing instruction and guidance from human shepherd- the priests and prophets who led them in worship and other matters.

(c) At the time of suffering, defeat and oppression for lack of good leadership, prophets like Isaiah and Jeremiah looked forward expectantly to the coming of new leader, the one True Shepherd (Ezek. 4:23), who would "feed his flock and gather the lambs in his arms". It was as a shepherd and princely ruler that the prophets foresaw the coming of Jesus, the Messiah who would save and redeem God's people (Micah. 5: 2-4).

4. In the New Testament the idea of the shepherd is chiefly used in two ways:-

a) Jesus used it for Himself. "I am the Good Shepherd" who calls his own sheep by name ···· and the sheep follow him, for they know his voice And "I am the door of the sheep ······ if anyone enters by me he shall be saved" (II John 1: 1-16).

(b) The idea was used to describe the human leaders of 'the flock of God". The risen Jesus Himself commanded Peter to "feed my lambs ··· tend my sheep' (Matt. 16: 18, John 21: 15, 16). Paul warned the elders of the church at Ephesus 'take heed to yourselves and to the flock, in which the Holy Spirit has made you overseers' (Acts. 21: 28).

5) The main tasks of a shepherd are:

(a) He guides his flock to good pastures and safe resting places (Isa. 40: 11).

(b) He feeds the sheep and provides for all their needs, seeing that they have water to drink and keeping the sheepfold in good repair (Ps. 23).

(c) He guards his flock and protects it from wild animals or thieves or other dangers even when this involves danger to himself (I Sam. 17: 34).

(d) He searches for any sheep that strays or gets lost, until he finds it, even this means going into difficult and dangerous places, however dark the night or bad the weather (Matt. 18: 12).

(e) He knows and names each sheep individually, so that they to know his voice and follow when he calls (John. 10: 1–4).

(f) He carefully tends any sheep that are sick or weak and takes special care of

വ്യക്തികളിലും സമൂഹങ്ങളിലും രാഷ്ട്രങ്ങളിലും സമാധാനം ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പററി **ജേക്കബ് മാത്യു. ഷാർജ** എഴുതുന്നു.

# സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ

സമാധാനം (Peace) എന്ന പദത്തിന് ശരിയായ ഒരു നിർവചനം നൽകാൻ പ്രയാസമാണ്. Peace എന്ന പദത്തിന് നിഘണ്ടുവിൽ കൊടുത്തിരിക്കുന്ന അർത്ഥം ഇതാണ് 'Freedom from, on ceasation of war, Freedom from Civil disorder'. ഇത് മനുഷ്യമനസിൽ ഉണ്ടാകേണ്ട ഒരു ഗുണമാണ്. ഇതിന്റെ അഭാവത്തിൽ ലോകത്തും സഭയിലും കുടുംബങ്ങളിലും പല നാശനഷ്ടങ്ങളും ഉണ്ടാകുന്നുണ്ട്. വിവിധ തലങ്ങളിൽ സമാധാനം ഉണ്ടാകേണ്ടതിന്റെ ആവശ്യത്തെകുറിച്ച് ആദ്യമായി ചിന്തിക്കാം.

## സമാധാനം ലോകരാഷ്ട്രങ്ങളിൽ

മനുഷ്യൻ ഒരു സമൂഹ ജീവിയാണ്. സമൂഹം മനുഷ്യനോടും മനുഷ്യൻ സമൂഹത്തോടും കടപ്പെട്ടിരിക്കുന്നു. ഒരേ ഭാഷയും സംസ്കാരവും ഉള്ളവർ ഒത്തുചേർന്ന് ഒരു രാജ്യം രൂപീകരിച്ചു. പല രാജ്യങ്ങൾ ഒത്തുചേർന്ന് രാഷ്ട്രങ്ങൾ ഉടലെടുത്തതോടുകൂടി അതിർത്തിപ്രശ്നം മുതലായ പ്രശ്നങ്ങൾ ഉണ്ടായിത്തുടങ്ങി. ഈ പ്രശ്നങ്ങൾക്ക് പരിഹാരമായി അവർ തമ്മിൽ യുദ്ധം ചെയ്യാൻ തുടങ്ങി. യുദ്ധം മാനവരാശിയുടെ നശീകരണത്തിനും സമ്പദ് വ്യവസ്ഥയെ തകിടം മറിക്കുന്നതിനും ഉള്ള ഒരു ഉപാധിയായി തീർന്നു.

## യുദ്ധത്തിന്റെ കെടുതികൾ

മാനവരാശിയുടെ നശീകരണം. യുദ്ധംമൂലം മാനവരാശിയുടെ നശികരണം ആറു തരത്തിലാണ്;

i) സ്ഫോടക തരംഗം—ഇതുമൂലം കെടിടങ്ങൾ നശിക്കും. ആളപായം സംഭവിക്കും.

ii) താപതരംഗം—തീയുണ്ടാകും. ആളുകളും വസ്തുക്കളും കത്തി നശിക്കും.

iii) അണുവികിരംണം—ഇതേററാൽ മരണം.

iv) വൈകി ഉണ്ടാകുന്ന അണു വികിരണം—ലോകമെല്ലാം അണുവികരണം ഉണ്ടായി മനുഷ്യൻ മരിക്കും.

v) Electronic Pulse—വൈദ്യുതി, ടെലിഫോൺ, ടെലിവിഷൻ ഇവയുടെ പ്രവർത്തനം തകരാറിലാകും.

vi) അന്തരീക്ഷത്തിലുള്ള മാററം—സൂര്യനിൽനിന്നുള്ള അംട്രാവയലററ് രശ്മികൾ നമ്മുടെ ശരീരത്തിൽ ഏൽക്കാതെ സൂക്ഷിക്കുന്ന ഓസോൺ പങ്കാളികളെ നശിപ്പിക്കുന്നതുമൂലം മനുഷ്യനും മൃഗങ്ങളും നശിക്കുന്നു. തന്മൂലം ഉപയോഗപ്രദമായ ഭൂവിഭാഗം മരുഭൂമി ആകുന്നു. മനുഷ്യൻ രോഗിയാകുന്നു.

## സമ്പത്‌വ്യവസ്ഥയെ തകിടം മറിക്കുന്നു

മാനവവികസനത്തിനും മററ് ഉന്നമന പ്രവർത്തനങ്ങൾക്കുമായി നീക്കി വച്ചിരിക്കുന്ന തുക യുദ്ധത്തിന്റെ ആവശ്യത്തിലേക്ക് ചിലവഴിക്കേണ്ടിവരുന്നു. തന്മൂലം പട്ടിണി, വിലക്കയററം സാധനങ്ങളുടെ അഭാവം ഇവ ഉണ്ടാകുന്നു, ഇതിന്റെ ഫലമായി പല മഹാമാരികളും (diseases) ഉണ്ടാകുന്നു. 1982-ലെ കണക്കുപ്രകാരം അമേരിക്കയുടെ മൊത്തം വാർഷിക മിലിററി ബഡ്ജററ് 650 ബില്ല്യൻ ഡോളർ ആയിരുന്നു. ഈ തുകകൊണ്ട് ആർക്കു പ്രയോജനം.

## സമാധാനം സാമൂഹിക തലത്തിൽ

ഇന്ന് സമൂഹതലത്തിൽ സമാധാനം ഇല്ലാതായികൊണ്ടിരിക്കുകയാണ്. തന്റെ ഇഷ്ടം നടക്കണമെന്നുള്ള പിടിവാശിയാണ് വ്യക്തികളിൽ ഉള്ളത്. സ്കൂളുകളിലും കോളേജുകളിലും സ

---

the nursing ewes and young lambs
Gen. 33: 13).

6. Thus, we see that being a shepherd means taking a personal interest in the welfare of the flock as a whole and of each individual sheep in the flock. It calls for strength and courage, patience and self-sacrifice. The good shepherd must always put the welfare of the flock before his own comfort, even when this means losing sheep, and facing personal danger or even death

7. The work of the leaders in the early Church was modelled on this pattern. It included feeding the new Christian with truth, protecting them against error and false teaching; caring for the needy and distressed; encouraging those who had become half hearted in their faith; keeping order and discipline, giving guidance and spiritua, directions (John. 21:15-17, Acts 20: 28-31)I (1 Thess 5: 2-15, 2 Tim 4: 1-5).

We may also follow the example of the early Church leaders. Be a good shepherd to the people.

(Ref Tend my Sheep by Horold Taylor - Published by ISPCK)

—o—

മാധാനമായ ഒരു അന്തരീക്ഷം ഇല്ല. രാഷ്ട്രീയ പാർട്ടികൾ വിദ്യാർത്ഥികളെ കരുക്കളാക്കി വിദ്യാലയങ്ങളിലെ അന്തരീക്ഷം നശിപ്പിക്കുന്നു.

നമ്മുടെ സഭാതലത്തിലും കുടുംബജീവിതത്തിലും സമാധാനം ഇല്ലാതായിക്കൊണ്ടിരിക്കുകയാണ്. ഇന്ന് സഭയുടെ വരുമാനത്തിൻെറ നല്ല ഒരു പങ്ക് കേസിനും വഴക്കിനുമായിട്ടല്ലേ ചിലവാക്കുന്നത്? വഴക്കുകൾമൂലം എത്ര പള്ളികൾ പൂട്ടി ഇടുന്നു? പൊതുയോഗങ്ങൾ സമാധാനമായി അന്തരീക്ഷത്തിലാണോ നടക്കുന്നത്?

കുടുംബങ്ങളിലും സമാധാനം നശിക്കുന്നു. തന്മൂലം വ്യക്തികളുടെ ജീവിതവും സമാധാനമില്ലാതെ നശിക്കുന്നില്ലേ? വിസ്താരഭയത്താൽ ഈ വിഷയങ്ങളെകുറിച്ച് കൂടുതൽ വിവരിക്കുന്നില്ല.

സമാധാനം എന്നത് ദൈവിക ഗുണവും ദൈവിക ദാനവുമാണ്. ഇത് ആത്മാവിൻെറ ഫലമാണ് എന്ന് പൗലോസ് ശ്ലീഹാ പറയുന്നു. 'ആത്മാവിൻെറ ഫലമോ സ്നേഹം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം. ഈവകക്ക് വിരോധമായി ഒരു ന്യായപ്രമാണവുമില്ല' (ഗലാ. 5: 22–23), കർത്താവ് തൻെറ മലപ്രസംഗസമയത്ത് തിരുവായ്മൊഴിഞ്ഞു പറഞ്ഞത് 'സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിൻെറ പുത്രന്മാർ എന്നു വിളിക്കപ്പെടും' (മത്തായി. 5: 9) എന്നാണ്. നമ്മുടെ കർത്താവിൻെറ ജനനസമയത്ത് സ്വർഗ്ഗീയസൈന്യം ദൂതനോടുകൂടി ചേർന്ന് ദൈവത്തെ പുകഴ്ത്തി പറഞ്ഞത്: ''അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യന് സമാധാനം. (ലൂക്കാ. 2:14) എന്നാണ്. ഈ ദൈവീകസമാധാനമാണ് ഇന്ന് നമുക്കാവശ്യം.

നമ്മുടെ കർത്താവും ശ്ലീഹന്മാരും ലോകത്തിന് സമാധാനം ആശംസിക്കുന്നുണ്ട്. ഉയർത്തെഴുന്നേറ്റ ക്രിസ്തു ശിഷ്യന്മാരുടെ ഇടയിൽ പ്രത്യക്ഷപ്പെട്ടുകൊണ്ട് 'നിങ്ങൾക്ക് സമാധാനം' എന്നു പറയുന്നു. പൗലോസു ശ്ലീഹാ തൻെറ ലേഖനം ആരംഭിക്കുന്നത് 'സമാധാനം' എന്നു പറഞ്ഞുകൊണ്ടാണ്. (റോമർ 1:4; 1 കോറി.1:3; 2 കോറി. 1:2; ഗലാത്യർ 1:4; തുടങ്ങിയവ). കൂടാതെ പത്രോസ് ശ്ലീഹായും, യോഹന്നാൻ ശ്ലീഹായും യൂദാശ്ലീഹായും ഇപ്രകാരം സമാധാനം ഉണ്ടാകട്ടെ എന്ന് ആശംസിച്ചുകൊണ്ടുതന്നെയാണ് അവരുടെ ലേഖനങ്ങളും ആരംഭിക്കുന്നത്. (1 പത്രോസ് 1:2; 2 പത്രോസ് 1:2, 2 യോഹ. 1:2. യൂദാ 1:2).

വിശുദ്ധകുർബാനയിലും സമാധാനത്തിൻെറ പ്രാർത്ഥനയും ആശംസയും കാണാം. ഉന്നത പദവിയിൽ ഏറി പട്ടക്കാരൻ ആദ്യമായി നടത്തുന്നത് സമാധാനത്തിനുവേണ്ടിയുള്ള പ്രാർത്ഥനയാണ്. പിന്നീടാണ് അപ്പവും വീഞ്ഞും വാഴ്ത്തുന്നത്. ഏവൻഗേല്യോൻ വായിക്കുന്നതിനു മുമ്പായി ആദ്യം പറയുന്നത് നിങ്ങൾക്ക് സമാധാനം ഉണ്ടാകട്ടെ എന്നാണ്. വായനയ്ക്കുശേഷവും സമാധാനം എന്നർത്ഥം വരുന്ന 'സംപ്രീതി' എന്ന പദമാണ് ഉപയോഗിക്കുന്നത്. വിശുദ്ധ കുർബാനയിൽ പട്ടക്കാരൻ 8 പ്രാവശ്യം 'സമാധാനം ഉണ്ടാകട്ടെ' എന്നു പറയുന്നു. ശുശ്രൂഷക്കാരൻ, തമ്മിൽ ചുംബിച്ച് അടുത്തവന് തമ്മിൽ സമാധാനം കൊടുക്കാനാണ് ആവശ്യപ്പെടുന്നത്. വി. കുർബാന സമാധാനത്തിൻെറ ബലിയാകുന്നു.

ഈ സമാധാനം നമുക്ക് വേണമെങ്കിൽ നാം ക്രിസ്തുവിലേക്കു വരണം. ''അവൻതന്നെ നമ്മുടെ സമാധാനം'' (എഫേസ്യ 2:14). ദൈവം ലോകത്തിൽ വന്നത് സമാധാനം സുവിശേഷിക്കാനാണ് എഫേസ്യ ലേഖനത്തിൽ ഇങ്ങനെ പറയുന്നു. ''അവൻ വന്ന് ദൂരത്തായിരുന്നവർക്ക് സമാധാനവും സുവിശേഷിച്ചു''. (2:17) യെശയ്യാപ്രവാചകൻ നമ്മുടെ കർത്താവിനെക്കുറിച്ച് മുൻകൂട്ടി പറയുന്നത് 'സമാധാന പ്രഭു' എന്നാണ്.'

'നമുക്ക് ഒരു ശിശു ജനിച്ചിരിക്കുന്നു. ഒരു മകൻ നല്കപ്പെട്ടിരിക്കുന്നു. ആധിപത്യം അവൻെറ തോളിലിരിക്കും. അവന് അത്ഭുതമന്ത്രി, വീരനാം ദൈവം, നിത്യപിതാവ്, സമാധാനപ്രഭു എന്ന പേർ വിളിക്കപ്പെടും. അവൻെറ ആധിപത്യത്തിൻെറ വർദ്ധനയ്ക്കും സമാധാനത്തിനും അവസാനം ഉണ്ടാകയില്ല''. (യെശയ്യാവ് 9.6–7). ദൈവികമായ ഈ അനുഗ്രഹം നമ്മിൽ ഉണ്ടാകുവാൻ പ്രാർത്ഥിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കുന്നു. ★

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

മിശിഹായെ അദ്ദേഹം പ്രതീക്ഷിച്ചിരുന്നില്ല. യഹൂദമതപുരോഹിതന്മാരെയും പരീശന്മാരെയും അവഹേളിക്കുകയും ശാബതാചാരം മുതലായ യഹൂദ പാരമ്പര്യങ്ങളെ നിർമ്മാർജ്ജനം ചെയ്തു യഹൂദ ന്യായപ്രമാണത്തെ കീഴ്മേൽ മറിക്കുകയും ചെയ്യുന്ന ഒരുവനെ യഹൂദമതോദ്ധാരകനായ മശിഹായായി എങ്ങനെ അദ്ദേഹം പരിഗണിക്കും? യഹൂദന്യായപ്രമാണത്തെപ്പററിയുള്ള പരീശവ്യാഖ്യാനങ്ങളിൽ മതിമറന്നിരുന്ന ശൗലിനു യേശുക്രിസ്തുവിൻെറ അവകാശവാദങ്ങളെ കാണുവാൻ കണ്ണില്ലായിരുന്നു. കുഷ്ഠരോഗംപോലെ ആ ദുഷിച്ച മതവൈരാഗ്യം അദ്ദേഹത്തിൻെറ കണ്ണുകളെ കുരുടാക്കിക്കളഞ്ഞു. സ്തേഫാനോസ് സഹദായുടെ വധസമയത്ത് ശൗൽ അവലംബിച്ച നിലയും കർത്തൃശിഷ്യന്മാരെ ഭീഷണിപ്പെടുത്തിക്കൊണ്ടുള്ള ദമസ്ക്കോസ് യാത്രയും അദ്ദേഹത്തിൻെറ മതവിരോധത്തിന് ദൃഷ്ടാന്തങ്ങളാണ്.

പൗലോസിനെപ്പോലുള്ള മതവിരോധികൾ ഇന്നുമുണ്ട്. അവനവൻെറ മതം ശരിയാണെന്നുള്ള അമിതബോദ്ധ്യം നിമിത്തം പൗലോസിനെപ്പോലെ ക്രിസ്തുവിനെ മനസ്സിലാക്കുവാൻ കഴിയാത്ത അനേകമാളുകൾ ലോകത്തിലുണ്ട്. അദ്ദേഹത്തെപ്പോലെ ക്രിസ്തു ശിഷ്യന്മാരുടെനേരെ ഭീഷണിയും കൊലയും നിശ്വസിച്ചുകൊണ്ട് നടക്കുന്നവരുമുണ്ട്. ഇവയെല്ലാം ഭയങ്കരമായ കുഷ്ഠരോഗംപോലെ ആത്മാക്കളെ നശിപ്പിക്കുന്നുവെന്ന് അവർ അറിയുന്നില്ല.

മതവിരോധം കുഷ്ഠരോഗമെങ്കിൽ മതതീഷ്ണത അനുപേക്ഷണീയമായ ഒരു ചിത്തവൃത്തിയാണ്. എന്നാൽ പലപ്പോഴും മതവിരോധം മതതീഷ്ണതയാണെന്നു തെററിദ്ധരിക്കാറുണ്ട്. മതാവലംബികളായ എല്ലാവർക്കും അവനവൻെറ മതാചാരങ്ങളെപ്പററി നിശ്ചയമായും തീഷ്ണതയുണ്ടായിരിക്കേണ്ടതാണ്. ഇന്നു ക്രിസ്തുസഭയിൽ പൊതുവായും, സുറിയാനിസഭയിൽ പ്രത്യേകമായും മതതീഷ്ണതയുള്ളവർ ചുരുക്കം. മതവിരോധികൾ ഒരു പക്ഷെ കൂടിയിരുന്നേക്കാം. പൗലോസ്ശ്ലീഹാ ദമസ്ക്കോസ്സിലേക്ക് പോയത് ഒരു മതവിരോധിയുടെ നിലയിലായിരുന്നു. തിരിച്ചുവന്നതോ മതതീഷ്ണതയുള്ള ഒരുവനായിട്ടുമാണ്. ദമസ്ക്കോസ് റോഡിൽവെച്ച് അദ്ദേഹത്തിനുണ്ടായ ദർശനം അദ്ദേഹത്തിൻെറ ആദർശങ്ങളെയും വീക്ഷണകോടികളെയും വല്ലാതെ രൂപാന്തരപ്പെടുത്തി. ഇപ്പോൾ തനിക്ക് ആരോടും വൈരാഗ്യമില്ല. ഒരുവനും തൻെറശത്രുവല്ല. ക്രിസ്ത്യാനികൾ സഹോദരന്മാർ. ക്രിസ്തുവത്രെ തൻെറ ആദർശമൂർത്തി. ക്രൈസ്തവർ സുഹൃത്തുക്കൾ. ക്രിസ്തുവിങ്കലേക്ക് യഹൂദനെ നേടേണ്ടതിന് പൗലോസ് യഹൂദനു യഹൂദനെപ്പോലെയായിത്തീരുന്നു. ന്യായപ്രമാണമില്ലാത്തവനെ ആദായപ്പെടുത്തുന്നതിന് ന്യായപ്രമാണമില്ലാത്തവനെപ്പോലെയായിത്തീരുന്നു. എങ്ങനെയെങ്കിലും ചിലരെ നേടേണ്ടതിന് എല്ലാവർക്കും എല്ലാമായിത്തീരുന്നു. ശൗലിൻെറ വൈരാഗ്യമെവിടെ? വിശ്വാസം, പ്രത്യാശ, സ്നേഹം ഇവ മൂന്നുമാണ് അദ്ദേഹത്തെ ഭരിച്ചിരുന്ന പ്രധാന തത്വങ്ങൾ. അവയിൽ ഏററം വലുതോ സ്നേഹമത്രെ. സർവ്വകാര്യങ്ങളും അദ്ദേഹം സ്നേഹത്താൽ പ്രേരിതനായി ചെയ്യുന്നു. പീഡകളും പ്രത്യാഘാതങ്ങളും സ്നേഹം നിമിത്തമായി സഹിക്കുന്നു [illegible] സ്നേ

## ആശംസപ്രദന്മാർ

(10–ാം പേജിൽനിന്നും തുടർച്ച)

മോറാനായപ്പെരുന്നാളുകളുടെ ആഘോഷം ഇന്ന് വളരെ ശുഷ്കിച്ചുപോയിരിക്കുന്നു. മോറാനായപ്പെരുന്നാളുകൾ ഞായറാഴ്ചപോലെ വിശുദ്ധമായി ആചരിക്കണമെന്ന് സണ്ടേസ്ക്കൂളിൽ പഠിപ്പിക്കുന്നു എന്നതൊഴിച്ചാൽ വൈദികരോ അതിൽ കൂടുതൽ ഉത്തരവാദിത്വമുള്ളവർ പോലുമോ അതു പാലിക്കുന്നുണ്ടോ എന്നു സംശയസ്ഥിതിയിൽ എത്തിയിരിക്കുന്ന അവസ്ഥയാണിന്ന്. പഠിച്ചത് പാലിക്കണമെന്നുള്ളവർക്ക് മോറാനായപ്പെരുന്നാളുകൾ വ്യക്തമായി നിർവ്വചിച്ച് ഒഴിവാക്കാവുന്നവയെ ഒഴിവാക്കി ആചരണ രീതി ലഘൂകരിക്കയും ഭക്തിസംവർദ്ധകങ്ങളാക്കുകയുമല്ലേ അഭികാമ്യം? ഏതായാലും ആശയക്കുഴപ്പം ഒഴിവാക്കി ആചരണത്തിൻെറ പ്രായോഗികതയിലേക്ക് ഊന്നൽ കൊടുക്കത്തക്കവണ്ണം സഭാനേതൃത്വം ശ്രദ്ധിക്കുമെന്ന് ആശിക്കട്ടെ. ★

## വിശുദ്ധ റൂഹായുടെ കിന്നരം

(13–ാം പേജിൽനിന്നും തുടർച്ച)

കാണിക്കുന്ന ഒരു പ്രസ്താവനയത്രെ ഇത്.. 373 ജൂൺ 9–ാം തീയതിവരെ തൻെറ നാഥനുവേണ്ടി അദ്ധ്വാനിച്ച് കർത്തൃസന്നിധിയിലേക്ക് ചേർക്കപ്പെട്ടു.

ഓരോ സുറിയാനിക്കാരൻെറ നാവിലും മാർ അപ്രേമിൻെറ രചനകളിൽ നാലുവരിയെങ്കിലും തങ്ങിനില്ക്കുന്നു എന്ന് നിസംശയം പറയാം.

★

## മഗ്ദലന മറിയം

(16–ാം പേജിൽനിന്നും തുടർച്ച)

മ്മയും അമ്മയുടെ സഹോദരിയും ക്ളേയോപ്പാവിൻെറ ഭാര്യ മറിയയും (യോഹ. 19: 25) ചെറിയ യാക്കോബിൻെറയും യോസയുടെയും അമ്മ മറിയയും ശലോമയും (മർക്കോ 15: 40) യാക്കോബിൻെറയും യോസയുടെയും അമ്മ മറിയയും സെബദിപുത്രന്മാരുടെ അമ്മയും (മത്തായി 27: 56) ഒന്നിച്ചുകാണുന്ന മഗ്ദലന ദേശത്തുള്ള മറിയ മാന്യയും ധൈര്യവതിയും ആയിരുന്നു. ★

ഹത്തോടുകൂടി ശിക്ഷിക്കുന്നു. ശാസനാർഹനെ സ്നേഹം നിമിത്തമായി ശാസിക്കുന്നു. ഇവയിലൊന്നിലും വൈരാഗ്യത്തിന്റെ കണികപോലുമില്ല. സ്നേഹം ഏറ്റവും വലിയ ദൈവികഗുണവിശേഷമാകുന്നു. യഥാർത്ഥത്തിൽ ദൈവം സ്നേഹംതന്നെ. ദൈവത്തിന്റെ സർവ്വജ്ഞത, സർവ്വ വ്യാപകത്വം, സർവ്വവ്യാപകശക്തി മുതലായ ഗുണപൗഷ്കല്യങ്ങൾ ഈ സ്നേഹത്തിൽ നിന്നും നിർഗ്ഗമിക്കുന്നതാണ്. ആ കുഷ്ഠരോഗിക്കുണ്ടായതുപോലെയുള്ള രൂപാന്തരം നോമ്പു നിമിത്തം നമുക്കുണ്ടായിരുന്നെങ്കിൽ പ്രത്യേകമായി അത് മതവിരോധമാകുന്നു കുഷ്ഠത്തെ നീക്കുമെങ്കിൽ.

ഇന്ന് ക്രൈസ്തവ മതവിഭാഗങ്ങളുടെയിടയിൽ തന്നെയും മതവൈരാഗ്യം വരുത്തുന്നതായ കുഴപ്പങ്ങൾ എത്ര ഭയങ്കരമാണ്. ഓരോ ക്രിസ്തീയ വിഭാഗത്തിനും യഥാർത്ഥമായി കൊടുക്കേണ്ടതായ സ്ഥാനം മതവൈരാഗ്യം നിമിത്തം നാം കൊടുക്കാതെ പോകുന്നില്ലേ? നമ്മുടെയിടയിലുള്ള കക്ഷിവൈരാഗ്യംമൂലം ഒരു ഭാഗത്തിനു മറുഭാഗം അവലംബിക്കുന്ന യാഥാർത്ഥ്യങ്ങളെപ്പോലും സമ്മതിച്ചുകൊടുക്കാൻ പ്രയാസമല്ലയോ? മറ്റു വിഭാഗങ്ങളുടെ കുറവുകളെ ചൂണ്ടിക്കാണിക്കുന്നതിനോടൊപ്പം അവരുടെ നല്ല വശങ്ങളെ സഹിഷ്ണതയോടുകൂടെ സമ്മതിക്കുന്നതിനു നാം കടപ്പെട്ടവരല്ലയോ? കുറവുകൾതന്നെയും സ്നേഹപുരസ്സരം നാം ചൂണ്ടിക്കാണിക്കേണ്ടതല്ലയോ?

നമ്മുടെ മതവിരോധത്തെ മതതീഷ്ണതയായി നമുക്കു ഭേദം ചെയ്യാം. ആ മതതീഷ്ണത വി. സഭയുടെ കല്പനകൾ അക്ഷരംപ്രതി അനുഷ്ഠിക്കുന്നതിൽ നമുക്കു പ്രകടിപ്പിക്കാം. മതതീഷ്ണതയില്ലാത്തവർ അവരവരുടെ മതവിഭാഗങ്ങളെ നശിപ്പിക്കുകയാണെന്നുള്ളത് നാം ഗ്രഹിച്ചിരിക്കണം. അതിനാൽ മതവിരോധിയായ ശൗലിനെ നമ്മിൽനിന്നും നീക്കിയിട്ട് മതതീഷ്ണതയുള്ള പൗലോസിനെ നമുക്ക് ആദർശമൂർത്തിയായി സ്വീകരിക്കാം.

## മ്ശറിയോ–മാർച്ച് 12.

അപ്പൊ. 28 17–28

### വ്യവഹാര തളർവാതം

''നിങ്ങൾ ചെവികൊണ്ടു കേട്ടിട്ടും ഗ്രഹിക്കാതിരിക്കും. കണ്ണുകൊണ്ടു കണ്ടിട്ടും കാണാതിരിക്കും. കണ്ണുകൊണ്ട് കാണാതെയും ചെവികൊണ്ട് കേൾക്കാതെയും ഹൃദയംകൊണ്ട് ഗ്രഹിച്ചു മനം തിരിയാതെയും ഞാനവരെ സൗഖ്യമാക്കാതെയും ഇരിക്കേണ്ടതിനു ഈ ജനത്തിന്റെ ഹൃദയം തടിച്ചിരിക്കുന്നു. അവരുടെ ചെവി കേൾപ്പാൻ മന്ദമായിരിക്കുന്നു. അവരുടെ കണ്ണ് അടച്ചിരിക്കുന്നു എന്ന് ഈ ജനത്തിന്റെ അടുക്കൽ പോയി പറക എന്നിങ്ങനെ പരിശുദ്ധാത്മാവ് യെശയ്യാ പ്രവാചകൻ മുഖാന്തിരം നിങ്ങളുടെ പിതാക്കന്മാരോട് പറഞ്ഞിരിക്കുന്നത് ശരിതന്നെ''. അപ്പൊ. 28:26–28.

ഒരു വ്യക്തിക്കോ സമൂഹത്തിനോ സമുദായത്തിനോ ഗുണം കൈവരുത്തുന്നതായ കാര്യങ്ങളെ പ്രസ്താവിച്ചിട്ട് അവയെ തൃണസമാനം അവഗണിച്ചുകളയുന്നത് കാണുമ്പോൾ വക്താവിനുണ്ടാകുന്ന അനുഭവമാണ്; ശ്ലീഹാവായനയിൽ വി: പൗലോസ്സിനുണ്ടാകുന്നതായി കാണുന്നത്.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



വി. ജി. ജോർജ്, കൈപ്പട്ടൂർ.



ബിനി ജോർജ്, കൈപ്പട്ടൂർ.



രോഗശാന്തിക്ക് ശാന്തമ്മ, മൂർത്തിട്ട.



A. S. Samuel, Bombay.



ഒരു വിശ്വാസി, പത്തനംതിട്ട.



അരുൺ വറുഗീസ്, അയ്രൂപറമ്പിൽ.

കൈസറിന്റെ മുമ്പാകെ വിസ്തരിക്കപ്പെടുന്നതിന് ചങ്ങലകളാൽ ബന്ധിതനായി റോമിലേക്ക് കൊണ്ടുപോകപ്പെട്ട പൗലോസ് അവിടെ മൗനമായിരിക്കാതെ ലഭ്യമായ അവസരങ്ങളുപയോഗിച്ച് അവിടെയുള്ള യഹൂദന്മാരോട് സുവിശേഷിച്ചുകൊണ്ടിരുന്നു. മോശയുടെ ന്യായപ്രമാണവും പ്രവാചകപുസ്തകങ്ങളും ആധാരമാക്കി യേശുവിനെക്കുറിച്ച് അവർക്ക് ബോധം വരുമാറ് രാവിലെ തുടങ്ങി സന്ധ്യവരെ വിവരിച്ചിട്ട് പലരും അവിശ്വസിക്കയത്രെ ചെയ്തത്. തൽഫലമായി പൗലൂസ്സിന് റോമയിലെ അവിശ്വാസികളായ യഹൂദന്മാരെപ്പററി ഉളവായ നിരാശയുടെ പ്രതിഫലനമാണ് മേലുദ്ധരിച്ച വാക്യങ്ങളിൽ കാണുന്നത്.

യെശയ്യാ പ്രവാചകനിൽനിന്ന് ഉദ്ധരിച്ചിരിക്കുന്ന വാക്യങ്ങൾ (യെശ 6 9–10) ഉസ്സീയാ രാജാവിന്റെ കാലത്ത് യഹൂദജനത്തെപ്പററി യെശയ്യായിക്കുണ്ടായ വെളിപാടാണ്. പ്രവാചകന്മാർ മുഖാന്തിരമായി യഹൂദന്മാരുടെ സമുദ്ധരണത്തിനു പലയാവർത്തി പ്രയത്നിച്ചിട്ടും ഫലം കാണാതിരുന്നതിനാൽ ആ ജാതിയുടെ ഉന്മൂലനാശത്തെക്കുറിച്ച് അവരെ അറിയിക്കുന്നതിനാണ്, യെശായാ നിയോഗിക്കപ്പെട്ടത്. കേട്ടിട്ടും അവർ ഗ്രഹിച്ചില്ല. കണ്ടിട്ടും കണ്ടില്ല. അവരുടെ ചെവി കേൾപ്പാൻ മന്ദമാകുന്നു. കണ്ണ് അടച്ചിരുന്നു. ഹൃദയം തടിച്ചുമിരുന്നു. ആകയാൽ പട്ടണങ്ങൾ നിവാസികളില്ലാതെയും വീടുകൾ ആളില്ലാതെയും ശൂന്യമായി ദേശം പാഴായി പോകുന്നതുവരെ ദൈവത്തിന്റെ ശിക്ഷ അവരുടെമേൽ ഉണ്ടാകും. ദേശത്തിന്റെ നടുവിൽ വലിയൊരു നിർജ്ജനപ്രദേശം ഉത്ഭൂതമാകും. കരിമരവും കരുവേലകവും, വെട്ടിയാൽ അവയുടെ കുററി ശേഷിച്ചിരിക്കുന്നതുപോലെ വിശുദ്ധ സന്തതി ഒരു കുററിയായി ശേഷിക്കും. ഇതാണ് യെശായയുടെ പ്രവചനസാരം. ''കർത്താവിന്റെ കാലത്തുണ്ടായിരുന്ന യഹൂദന്മാരും ഈ അനുഭവത്തിൽനിന്നും അകന്നവരായിരുന്നില്ല വിതയ്ക്കുന്നവന്റെ ഉപമ യേശായയുടെ പ്രവചനത്തിന്റെ രൂപഭേദമാണ്. വിത്ത് വിവിധ സ്ഥലങ്ങളിൽ വീഴുന്നുണ്ട്. വഴിയരിക്, മുള്ളിനിട, പാറക്കെട്ട്, ഇവിടങ്ങളിലെല്ലാം വിത്തു വീഴുന്നുണ്ടെങ്കിലും അവ ഫലം പുറപ്പെടുവിക്കുന്നതിന് പര്യാപ്തമായ സ്ഥലങ്ങളല്ലായ്കയാൽ ഫലം പുറപ്പെടുവിക്കുന്നില്ല. അവ കേട്ടിട്ടും കേൾക്കാതിരിക്കുകയും കണ്ടിട്ടും കാണാതിരിക്കുകയും ഹൃദയം തടിച്ചിരിക്കുകയും ചെയ്യുന്ന മനുഷ്യരോട് സദൃശമാകുന്നു. നല്ല നിലത്തു വീണ വിത്താ മുപ്പതും, അറുപതും, നൂറും മേനിയായി വിളഞ്ഞു. അതു ദൈവിക പ്രചോദനത്തിന് നിത്യം സസന്തോഷം വിധേയരാകുന്ന നല്ല മനുഷ്യരത്രെ.

ഒരു സമുദായമെന്നും വ്യക്തികളെന്നുമുള്ള നിലയിൽ നമ്മുടെ അവസ്ഥ ഏതു പ്രകാരമാകുന്നുവെന്ന് ഈ അവസരത്തിൽ ചിന്തിച്ചുനോക്കുന്നത് നന്നായിരിക്കും. യഹൂദജനത്തെപ്പോലെ നമ്മുടെ കണ്ണും കാതും അന്ധവും ബധിരവുമോ? നമ്മുടെ ഹൃദയം ഉറച്ച പാറക്കെട്ടുപോലെ ആദ്ധ്യാത്മിക ചിന്തകൾക്കു നിരുന്മേഷകരമോ? സൽപഥത്തിലേക്ക് നമ്മെ കൊണ്ടുചെന്നാക്കുന്ന പല കാര്യങ്ങൾ വി. സഭയിലുണ്ട്. സ്വയം പരിത്യജിച്ചു – മനുഷ്യവർഗ്ഗത്തിന്റെ പരിത്രാണാർത്ഥം ഗോഗുൽത്തായിൽവെച്ചു നടന്ന മ്ശിഹായുടെ പരമബലിയുടെ സാക്ഷാൽക്കാരമായ സ്മരണയെന്ന നിലയ്ക്ക് വി. കുർബ്ബാന മനുഷ്യവർഗ്ഗത്തിനു ഒഴുക്കിക്കൊടുക്കുന്ന നന്മകൾ നിരവധിയാണ്. സ്വർഗ്ഗീയമായ ആരാധനകൾക്ക് തുല്യമാണ് നമ്മുടെ ആരാധനകളും നമസ്കാരങ്ങളും. ''നമ്മുടെ നോമ്പുകളുടെ കാർക്കശ്യം ഭൂമുഖത്ത് മറെറാരു സഭയ്ക്ക് ഉണ്ടെന്നു തോന്നുന്നില്ല. നമ്മുടെയിടയിൽ പ്രസംഗങ്ങൾക്കുണ്ടായിരുന്ന കുറവിനെ പരിഹരിക്കുവാനെന്നവണ്ണം ഇന്നു കൺവൻഷനും, ധ്യാനയോഗങ്ങളും നിരവധിയാണ്. പ്രസംഗപ്പന്തലുകളിൽ ഏററവും മുന്നണിയിൽ ചെന്നിരുന്ന് ദൈവവചനം ഗ്രഹിക്കുന്നതിനുള്ള നമ്മുടെ താല്പര്യം ഒന്നു പ്രത്യേകമാണ്. എങ്കിലും അനുഭവം എത്ര വിഭിന്നം. ക്രൈസ്തവരെന്നു സംബോധനചെയ്യുന്ന മററു സമുദായങ്ങളുടെ സ്ഥിതിയും വിഭിന്നമല്ല. എങ്കിലും മററുള്ളവരെ വിധിപ്പാൻ നമുക്കു കാര്യമില്ലല്ലോ. നമ്മുടെ സ്ഥിതിയോർക്കുമ്പോൾ നാം കണ്ടിട്ടു കാണാതെയും കേട്ടിട്ടു കേൾക്കാതെയും ഹൃദയം തടിച്ചിരിക്കുന്ന യഹൂദന്മാരിൽനിന്നും ഒട്ടും വിഭിന്നമല്ല.

സുറിയാനിസഭയെന്നു പറയുമ്പോൾ അതിപ്പോഴുള്ള ഇരുകക്ഷികളിലേതിനെയെങ്കിലും വിസ്മരിച്ചു ചിന്തിക്കുവാൻ കഴികയില്ല. ഈ സഭയ്ക്ക് സാദൃശ്യം വേദത്തിലുണ്ടെങ്കിൽ അതു പഴയകാലത്തെ കൊരിന്തു സഭയാണ്. ഇന്ന് തളർവാതരോഗിയുടെ ഞായറാഴ്ചയാണ്. കഫർന്നഹൂമിലെ ഒരു ഭവനത്തിൽവെച്ചാണ് കർത്താവ് അവനെ സൗഖ്യമാക്കിയത്. വാതരോഗത്താൽ സന്ധുക്കൾ തളർന്ന് ശരീരം സ്തംഭിച്ചുപോയ ആ രോഗിയുടെ സ്ഥിതിയിലല്ല നമ്മുടെ സഭ നില്ക്കുന്നതെന്ന് ചിന്തിച്ചുനോക്കുക. സ്വയമായി അവന്റെ ശരീരം ചലിപ്പിക്കുവാൻ അവനു കഴിയാതിരുന്നതുകൊണ്ട് നാലാളുകൾ ചേർന്ന് ഒരു കട്ടിലിൽ അവനെ എടുത്തുകൊണ്ട് കർത്താവിന്റെ അടുക്കലേക്ക് പോകുകയത്രെ ചെയ്തത്. അവരുടെ വിശ്വാസം കണ്ട് കർത്താവ് അവനെ സൗഖ്യമാക്കി. ദൈവികചൈതന്യം നശിച്ച, ആത്മീയമായി ചലിക്കുവാൻ നിവൃത്തിയില്ലാത്ത നമ്മുടെ സഭയെ കർതൃസന്നിധിയിലേക്ക് എടുത്തുകൊണ്ടുപോകുവാൻ 4 പേരുണ്ടായിരുന്നെങ്കിൽ!! യേശു അവരുടെ വിശ്വാസം കണ്ടിട്ടെങ്കിലും അതിനെ സമുദ്ധരിക്കുമായിരുന്നു.

## ഒൻപതാം ചരമവാർഷികം

18–2–1995



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻഡ് മുതലായ ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച ദേഹവുമായ **റവ. ഫാ. ഗീവർഗീസ് ഒ. ഐ. സി.**

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 53 | പാഠം 59 |
|---|---|
| (ഗലാത്യർ, എഫേസ്യർ) | യാക്കോബ്, 1 പത്രോസ് |
| വിജയിയുടെ പേരും വിലാസവും | പ്രവേശന ഫാറം |
| പേര്: ആശാജോൺ | പേര്: |
| വിലാസം: കടയിൽ നെടുമ്പായിക്കുളം കുണ്ടറ, കൊല്ലം | വിലാസം: |
| ഭദ്രാസനം: തിരുവനന്തപുരം | ഭദ്രാസനം: |
| രജി. നമ്പർ 7924 | രജി: നമ്പർ: |
| | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 53. ശരിയായഉത്തരം (ഗലാത്യർ, എഫേസ്യർ)

1. അപ്പോസ്തലനായ പൗലോസ് (ഗലാ. 1;1)
2. അപ്പോസ്തലന്മാർ അറിയിച്ച സുവിശേഷം അറിയിക്കുന്നവർ (ഗലാ. 1:9)
3. ക്രിസ്തുവിനെ പ്രസാധിപ്പിക്കണം (ഗലാ. 1:10)
4. പൗലോസ് (1:16)
5. പൗലോസ് (1:17)
6. യാക്കോബും കേഫായും യോഹന്നാനും(2:9)
7. ദരിദ്രരെ ഓർത്തുകൊള്ളണം 2:4
8. വിശ്വാസികളായ സകല ജാതിക്കും 3:8
9. ക്രിസ്തുവിനോടുകൂടി ചേരുവാൻ 3:27
10. യിസഹാക്ക് 4:28
11. കൂട്ടുകാരനെ നിന്നെപ്പോലെ സ്നേഹിക്കണം 5:14
12. വി. പൗലോസ് 6:17
13. ക്രിസ്തുവിൻെറ ശരീരമാകുന്ന സഭ എഫേ. 1:23
14. മൂലക്കല്ല് 2:20
15. വിശ്വാസത്താൽ 3:17
16. പഴയ മനുഷ്യനെ ഉപേക്ഷിച്ചു ഉള്ളിലെ ആത്മാവു സമ്പന്നമായി പുതുക്കം പ്രാപിച്ചു സത്യത്തിൻെറ ഫലമായ നീതിയിലും വിശുദ്ധിയിലും ദൈവാനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതുമനുഷ്യനെ ധരിക്കണം. 4:23–24
17. സൽഗുണവും നീതിയും സത്യവും 5:10
18. സാത്താൻെറ തന്ത്രങ്ങളെ എതിർത്തു നില്പാൻ കഴിയേണ്ടതിന്
19. നിനക്കു നന്മ ഉണ്ടാകുവാനും ഭൂമിയിൽ ദീർഘായുസോടെയിരിപ്പാനും നിൻെറ അപ്പനേയും അമ്മയേയും ബഹുമാനിക്കുക 6;
20. തിമഥിക്കോസ് 6:2

## പാഠം 59, യാക്കോബ്, I പത്രോസ്

1. ചിതറിപ്പോയ 12 ഗോത്രങ്ങൾക്ക് എഴുതിയ ലേഖനം
2. സ്ഥിരത ഉളവാക്കുവാൻ എന്തു ചെയ്യണം
3. സ്ഥിരത തികഞ്ഞവർ ആകണം. എന്തിനായിട്ട്
4. ജ്ഞാനം സമ്പാദിക്കാൻ എന്തു ചെയ്യണം
5. പരീക്ഷ സഹിക്കുന്നവൻെറ പ്രതിഫലം എന്ത്
6. പിതാവിങ്കൽനിന്നും ഇറങ്ങിവരുന്നവ എന്തെല്ലാം
7. നാം സൃഷ്ടികളിൽ ആദ്യഫലം ആകുവാൻ എന്തു ചെയ്തു
8. ന്യായവിധിയെ എങ്ങനെ ജയിക്കാം
9. പ്രവർത്തികൾ എങ്ങനെ കാണിച്ചുകൊടുക്കണം.
10. യാചിക്കുന്നതു ലഭിക്കുന്നില്ല കാരണം
11. ഫലിക്കുന്ന പ്രാർത്ഥന ഏത്
12. പത്രോസിൻെറ ഒന്നാംലേഖനം ആർക്കെല്ലാമാണ്
13. എങ്ങനെയുള്ള ആകാശത്തിനായി നമ്മെ വീണ്ടും ജനിപ്പിച്ചിരിക്കുന്നു
14. വിശ്വസിക്കുന്നവനു ലഭിക്കുന്ന മാന്യത എന്താണ്
15. ദൈവപ്രസാദപ്രവർത്തി എന്ത്
16. എങ്ങനെ കഷ്ടത സഹിക്കണം

17. ആത്മാവിൽ ചെന്ന് അനുസരിക്കാത്തവരായി തടവിലുള്ളവരോട് പ്രസംഗിച്ചത് ആര്
18. മരിച്ചവരോട് സുവിശേഷം അറിയിച്ചവൻ
19. ക്രിസ്ത്യാനിയുടെ അവകാശം എന്ത്
20. ലേഖനം എഴുതുന്നതിൽ പത്രോസിനെ സഹായിച്ചവൻ.

പാഠം 53-ന്റെ ഉത്തരം വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. കൂടുതൽ ആളുകൾ ഉത്തരം അയയ്ക്കുന്നു എന്നതിൽ സന്തോഷം. അയയ്ക്കുമ്പോൾ പ്രവേശനഫാറം ഉത്തരത്തോടൊപ്പം പൂരിപ്പിച്ചയയ്ക്കുക. പേരും വിലാസവുമില്ലാതെ വരുന്ന ഉത്തരങ്ങളുടെ വിവരം മാസികയിൽ വരുകയില്ല. മാസികസംബന്ധമായ എല്ലാ വിവരങ്ങൾക്കും മാനേജർ മലങ്കരസഭ, കോട്ടയം-38 എന്ന വിലാസത്തിൽ എഴുതുന്നതായിരിക്കും നല്ലത്.

പുതിയ വർഷത്തിലെ ആദ്യമാസം പഠനം മുടങ്ങി. ഇനിയും മുടങ്ങാതെ പഠനപംക്തി തുടരുവാൻ പ്രാർത്ഥിക്കാം. ക്രൈസ്തവവിശ്വാസം ജീവിതത്തിൽ പ്രയോഗിക്കുവാനുള്ള അവസരമായി പഠനം സഹായിച്ചാൽ നല്ലതായിരുന്നു. പ്രവർത്തിയില്ലാത്ത വിശ്വാസംപോലെ ക്രൈസ്തവജീവിതമില്ലാത്ത വിശ്വാസവും ചത്തതുതന്നെ. വിശ്വാസം ജീവിതത്തിൽ വരുത്തുവാൻ പ്രാർത്ഥനയും വേദപഠനവും സഹായിക്കും. വേദപുസ്തകബന്ധം സജീവമാക്കുക സഭയുടെ, ദൈവത്തിന്റെ നല്ല മക്കളായി ജീവിക്കും എന്ന് തീരുമാനം ആരംഭത്തിലെ എടുക്കാം. നോമ്പ് നമുക്കായി ഒരിക്കൽ കൂടി വരുന്നു. നോമ്പിലും പ്രാർത്ഥനയിലും ശക്തിപ്പെടാം. സഭയുടെ പ്രാർത്ഥിക്കുന്ന നോമ്പനുഷ്ഠിക്കുന്ന മക്കളായി രൂപാന്തരപ്പെടാം.

പ്രാർത്ഥനയിൽ ഓർക്കുന്നവരെ ഓർത്തു പ്രാർത്ഥിക്കാം. പ്രത്യേകിച്ച് പരീക്ഷക്കായി തയ്യാറെടുക്കുന്നവർ.

പാഠം 54-ന്റെ ഉത്തരം അടുത്തമാസം 20-നു മുമ്പായി Bible Padanam Lesson 59 C/o. Fr. M. C. Cherian, Orthodox Student Centre, Trivandrum-1 695001 എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 53

## ഉത്തരം ശരിയായി അയച്ചുതന്നവർ

1. അക്കാമ്മ മാത്യു, എറികാട്
2. P. M ചാക്കോ, കിടങ്ങന്നൂർ
3. V. M. പൗലോസ്, കാക്കവയൽ
4. Dr. ഏലിയാമ്മ ഐസക്, പുത്തൂർ
5. M C. ജോർജ്, അന്ധേരി
6. ആശാ ജോൺ, കുണ്ടറ
7. തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി
8. പ്രീതി മറിയം വറുഗീസ്, നിരണം
9. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
10. C. തോമസ്, വിറങ്കൽ
11. മോനമ്മ വറുഗീസ് ആഞ്ഞമൂഴി
12. സാറാമ്മ തോമസ്, മലാട്
13. ലിജി ഏലിസബേത്ത് മാത്യു, പെരിങ്ങര
14. സാറാമ്മ ശമുവേൽ, കോർബ
15. ഗ. വറുഗീസ് ശമുവേൽ, നിരണം
16. സീതാ വറുഗീസ്, അങ്ങാടിക്കൽ
17. ഏലിയാമ്മ വറുഗീസ്, നെടുമാവ്
18. P. S. ഈപ്പൻ, കടമ്പാ
19. V. ജോർജ്, ജാംനഗർ
20. മേരിജോർജ്, അണുശക്തിനഗർ
21. അനു ഫിലിപ്പ്, ഉള്ളന്നൂർ
22. ജെസ്സി നൈനാൻ, അയ്തഴ്
23. മേഴ്സി ചെറിയാൻ, റെണുക്കൂട്
24. അനിൽ പുന്നൂസ്, വിശാഖപട്ടണം
25. കോശി മത്തായി, നന്ദിനി
26. മറിയാമ്മ അലക്സ്, കവിയൂർ
27. സാറാമ്മ യോഹന്നാൻ, ഏനാത്ത്
28. സാറാമ്മ ചെറിയാൻ, മലാട്
29. അച്ചാമ്മ വറുഗീസ്, മുണ്ടിയപ്പള്ളി
30. ഷൈൻ മാത്യു, കുന്നംകുളം
31. ലില്ലി മാത്യു, കനകപ്പലം
32. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
33. മറിയാമ്മ, കരിപ്പുഴ
34. ഏലിസബേത്ത് മടക്കര, ചെങ്ങന്നൂർ
35. റേച്ചൽ ചാക്കോ, ആനിക്കാട്
36. ആനി ജോർജ്, കഴുതുരുട്ടി
37. ജോൺ ജെയിംസ്, അമ്പർനാഥ്
38. മോളി മാത്യു, നാരങ്ങാനം
39. കെ. സി. ജോർജ്, പെങ്ങാമുക്ക്
40. ഓമന മാത്യു, മറിയത്തുരുത്ത്
41. ഷിബാ ജേക്കബ്, നിലമ്പൂർ
42. അച്ചാമ്മ പീറ്റർ, വാഴൂർ
43. ഏലിയാമ്മ മാത്യു, ഇടപ്പള്ളി
44. സീമാ ശമുവേൽ, കുന്നംകുളം
45. ആനി ജോർജ്, ആർത്താററ്
46. കെ. സി. ഏലിസബേത്ത്, കൊച്ചി
47. സൂസൻ ജോർജ്, ചെങ്ങമനാട്
48. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
49. സൂസൻ സഖറിയ, തുമ്പമൺ
50. ബിജു കൊല്ലക്കുഴി, കൊററനാട്
51. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
52. ഏലിയാമ്മ സഖറിയ, കൽക്കട്ടാ
53. അല്ലി ചുങ്കത്ത്, വാത്തംകോട്
54. മറിയാമ്മ വറുഗീസ്, ആനിക്കാട്
55. ബേബി മോനച്ചൻ, ചേപ്പാട്
56. സണ്ണി ജോർജ്, മാലക്കര
57. ഷാജി മാമ്മൻ, മദ്രാസ്
58. ബൻസിയമ്മ ബേബി, താമരക്കുടി
59. കെ. എം. തോമസ്, മദ്രാസ്
60. ജയ കോശി, അഹമ്മദബാദ്
61. ഷൈനി ജി. മൈനാഗപ്പള്ളി
62. മിനി ജോർജ്, ആർത്താററ്
63. സോമിനി രാജു, മദ്രാസ്
64. സാബു ജോർജ്, കടമ്മനിട്ട

## വാർത്തകളും കുറിപ്പുകളും

# ഡൽഹി ഓർത്തഡോക്സ് ഇടവക സുവർണ്ണ ജൂബിലി

1944–ൽ യുവവൈദികനായ ഫാ. മാത്യൂസ് (ഇന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ) കൽക്കട്ട ബിഷപ്സ് കോളജിൽ പഠിക്കുന്ന കാലം. ബ്രിട്ടീഷ് ഇന്ത്യയുടെ തലസ്ഥാനമായ ഡൽഹിയിലെ മലങ്കര സഭാംഗങ്ങൾക്ക് മാസത്തിൽ രണ്ടു പ്രാവശ്യം ആരാധനയ്ക്ക് അവസരമുണ്ടായി. പിന്നീട് അത് നാലു തവണകളായും മാറി. അഞ്ച് ദശാബ്ദം മുമ്പ് ചരിത്രത്തിന്റെ ഭാഗമായി മാറിയ ആ ധന്യ നിമിഷത്തെ സ്മരിക്കുവാൻ ന്യൂഡൽഹി തീലങ്കാർ ഓഡിറ്റോറിയത്തിൽ 1994 ഡിസംബർ 30–ന് ഒരു സായാഹ്ന സമാഗമം. 20 ലക്ഷം അംഗങ്ങളുള്ള മലങ്കരസഭയുടെ സാരഥികളും 20 കോടിയിലധികം വരുന്ന ആഗോള ഓർത്തഡോക്സ് സഭകളുടെ പ്രതിനിധികളുമായി ആ നിമിഷങ്ങൾ പങ്കുവച്ചു.

തോബശ്ലോം........എന്ന സുറിയാനി സ്വാഗതഗാനത്തിന്റെ ഈരടികൾ മുഴങ്ങവേ പ. കാതോലിക്കാബാവാ തിരുമേനിയും ഡൽഹി ഭദ്രാസനത്തിന്റെ സാരഥികളായ ഡോ. പൗലോസ് മാർ മാർ ഗ്രീഗോറിയോസ്, ഇയ്യോബ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരും വിശിഷ്ടാതിഥികളായ അംബാസഡർമാരും വേദിയിൽ ഉപവിഷ്ടരായി.

പ്രാർത്ഥനയ്ക്കുശേഷം ആഘോഷകമ്മററി സെക്രട്ടറി ഫാ. സാം വി. ഗബ്രിയേൽ സദസിന് സ്വാഗതമാശംസിച്ചു. പ. കാതോലിക്കാബാവാ തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. അര നൂററാണ്ട് മുമ്പ് തനിക്ക് കൈവന്ന ആ ഭാഗ്യത്തെ അനുസ്മരിച്ച പ. ബാവാ ഡൽഹിയുടെ അതിരുകൾക്കുള്ളിൽ ഉദിച്ചുയർന്നു നിൽക്കുന്ന മലങ്കര സഭയുടെ പ്രോജ്വല ദീപ്തിയിൽ ആത്മാഭിമാനം പൂണ്ടു.

എ. ഡി. 72 ഡിസംബർ 21–ന് മൈലാപ്പൂരിൽ ചിന്തപ്പെട്ട മാർത്തോമ്മായുടെ രക്തത്തുള്ളികളുടെ ഗന്ധം വിട്ടുമാറാത്ത മലങ്കരസഭയ്ക്ക് ലോകത്തിലെ പുരാതന സഭകളുടെയിടയിൽ ആദരവും അംഗീകാരവും അർഹിക്കുന്നതായി അദ്ദേഹം പ്രസ്താവിച്ചു.

രണ്ടു സഹസ്രാബ്ദങ്ങളുടെ ചരിത്രം പള്ളിയുറങ്ങുന്ന ഈ സഭയിൽ പൂർവ്വ പിതാക്കന്മാരുടെ അദ്ധ്വാനവും വിയർപ്പും രക്തസാക്ഷിത്വവും അവിസ്മരണീയമാണ്. ഇന്ത്യയിലെ ഇതര മതവിഭാഗങ്ങളോട് ഉററ സൗഹൃദം പുലർത്തുന്ന ഈ സഭ മതസഹിഷ്ണുതയുടെ പര്യായമാണെന്നും സഭയുടെ പരമാദ്ധ്യക്ഷൻ ചൂണ്ടിക്കാട്ടി.

ഇന്ത്യയുടെ മുൻ പ്രസിഡൻറും മലങ്കര ഓർത്തഡോക്സ് സഭയുടെ സുഹൃത്തുമായിരുന്ന ഗ്യാനി സെയിൽസിംഗിന്റെ ദേഹവിയോഗത്തിൽ പ. ബാവാ അനുശോചനം രേഖപ്പെടുത്തി.

സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്ന ഗ്രീക്ക് അമ്പാസഡർ കോൺസൻറയിൻ ഏല്വിയാനോസ് ക്രൈസ്തവസഭകളുടെ സഹവർത്തിത്വത്തിന്റെ പുത്തൻ രജതരേഖ ചമയ്ക്കുവാൻ ആഹ്വാനം ചെയ്തു. റഷ്യ, റൊമേനിയ, ഉക്രെയിൻ, പോളണ്ട് എന്നീ രാജ്യങ്ങളുടെ അംബാസഡർമാരും സൈപ്രസിന്റെ ഹൈക്കമ്മീഷണറും ആഘോഷങ്ങളിൽ പങ്കെടുത്ത് ആശംസകളർപ്പിച്ചു.

ഓർത്തഡോക്സ് സഭ എന്താണെന്ന ആമുഖം നൽകിയ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സഭാചരിത്രത്തിലെ നാഴികക്കല്ലുകൾ സദസിന് കാട്ടിക്കൊടുത്തു. ക്രൈസ്തവ രാഷ്ട്രങ്ങളെന്ന് വിവക്ഷിക്കപ്പെടുന്ന ലോകത്തിലെ ചില രാഷ്ട്രങ്ങൾ കലാപകലുഷിതമായിരിക്കുന്നതിന്റെ കാരണം അദ്ദേഹം ആരാഞ്ഞു. ഹൈന്ദവ നേതാക്കന്മാർ തന്നോട് ചോദിക്കാറുള്ള കാലിക പ്രസക്തമായ ആ ചോദ്യത്തിന്റെ ഉത്തരം 'ക്രിസ്തീയത'യുടെ അഭാവമാണെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു.

## ആഡംബരങ്ങൾ വെടിയുക

പരുത്തുംപാറ: ബാഹ്യമായ ആഡംബരങ്ങൾക്ക് പ്രാധാന്യം കൊടുക്കാതെ സേവനപ്രവർത്തനങ്ങൾക്ക് മുൻതൂക്കം നൽകി സാധാരണ ജനങ്ങളുടെ ഇടയിലേക്ക് ഇറങ്ങി പ്രവർത്തിക്കാൻ പരിശുദ്ധ കാതോലിക്കാബാവാ ജനങ്ങളെ ആഹ്വാനം ചെയ്തു.

---

65. ലീലാമ്മ ജേക്കബ്, പുന്നവേലി
66. മറിയാമ്മ ജോഷ്വാ മുണ്ടുകോട്ടയ്ക്കൽ
67. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
68 കുഞ്ഞമ്മ ചാക്കോ, കൂരോപ്പട
69. പെണ്ണമ്മ ജോൺ, പട്ടാഴി
70. സുജ ജോർജ്, നാരങ്ങാനം
71. മിനി മാത്യു, മൈലപ്രാ
72. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
73. എലിസബേത്ത് തോമസ്, കൊല്ലകടവ്
74. കുഞ്ഞുമോൻ ജേക്കബ്, കുമരകം
75. മറിയാമ്മ കുര്യൻ, മേപ്പാടി
76. സാലി പീററർ, മരത്തംകോട്
77. റെജി വറുഗീസ്, മൈലപ്രാ
78. മാത്യു വറുഗീസ്, കണ്ണൂർ
79. പങ്ങട
80. മഞ്ചു വറുഗീസ്, പിരളശേരി

★

പാച്ചിറ താബോർ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയുടെ ഒരു വർഷം നീണ്ടുനിന്ന കനക ജൂബിലി ആഘോഷങ്ങളുടെ സമാപനസമ്മേളനം ഉൽഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പ. ബാവാ. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, ഔഗേൻ റമ്പാൻ, രമേശ് ചെന്നിത്തല എം. പി., സമുദായസെക്രട്ടറി എ കെ. തോമസ്, പഞ്ചായത്തു പ്രസിഡണ്ട് പി. കെ. മോഹനൻ, ഫാ. മാത്യു ഏറാറിയപ്പള്ളി എന്നിവർ പ്രസംഗിച്ചു. ജൂബിലി സ്മാരകമായി നിർമ്മിച്ച വീടിന്റെ താക്കോൽ ദാനവും സുവനിയർ പ്രകാശനവും കാതോലിക്കാബാവാ നിർവ്വഹിച്ചു. വികാരി ഫാ. ജോൺ ശങ്കരത്തിൽ സ്വാഗതവും ഫാ. ജോൺസ് എബ്രഹാം കൃതജ്ഞതയും പറഞ്ഞു.

## അചഞ്ചലമായ ദൈവവിശ്വാസം ജീവിതസാഫല്യത്തിന്റെ രഹസ്യം

—മാർ തെയോഫിലോസ്

അടിയുറച്ച ദൈവവിശ്വാസവും കൂട്ടായ പ്രാർത്ഥനയുമാണ് ജീവിതസാഫല്യത്തിന്റെ രഹസ്യമെന്ന് അഭിവന്ദ്യ തെയോഫിലോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. വ്യക്തിയുടെയും സമൂഹത്തിന്റെയും സഭയുടെയും സ്ഥായിയായ പുരോഗതിയുടെ നിമിത്തവും മറ്റൊന്നല്ല. കൂട്ടായ പ്രാർത്ഥനയിൽകൂടി വൻനേട്ടങ്ങൾ നേടിയെടുക്കാൻ സാധിക്കും. തിരുവനന്തപുരം സെന്റ് തോമസ് ഹൈസ്ക്കൂളിൽ നടന്ന വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 86–ാം വാർഷിക കോൺഫ്രൻസിൽ സമാപനപ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം. ആത്മാർത്ഥമായ പ്രാർത്ഥനയും നിസ്വാർത്ഥമായ പ്രവർത്തനവുംകൊണ്ട് സഭയിൽ ശാശ്വത സമാധാനം കൈവരിക്കുവാൻ സാധിക്കുമെന്ന് അദ്ദേഹം പ്രത്യാശ പ്രകടിപ്പിച്ചു. മാർ കൂറിലോസ്, മാർ പക്കോമിയോസ്, ഫാ. ജോൺ തോമസ്, ഫാ. എം. ഒ. ജോൺ, ഫാ. എം. സി. ചെറിയാൻ, ടിജു ടി., മദർ ഏലിസബേത്ത് എന്നിവർ പ്രസംഗിച്ചു.

അഞ്ചു ദിവസം നീണ്ടുനിന്ന സമ്മേളനത്തിൽ 500-ൽ പരം വിദ്യാർത്ഥികളും ധാരാളം സീനിയർഫ്രണ്ട്സും സംബന്ധിച്ചു. എം. ജി. ഒ. സി. എസ്. എം. ഓഡിയോ വിഷ്വൽ വിഭാഗം നിർമ്മിച്ച 'അന്യോന്യം സ്നേഹിപ്പിൻ' എന്ന കാസററിന്റെ പ്രകാശനവും തദവസരത്തിൽ അഭിവന്ദ്യ തിരുമേനി നിർവഹിച്ചു.

## രജതജൂബിലി

ജോഡ്പൂർ: ജോഡ്പൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ രജത ജൂബിലി ആഘോഷങ്ങൾ 1994 നവം. 12, 13 തീയതികളിൽ കൊണ്ടാടി. പ. കാതോലിക്കാബാവാ തിരുമേനി മുഖ്യാതിഥി ആയിരുന്നു. ഡൽഹി ഭദ്രാസന അസി. മെത്രാപ്പോലീത്താ ജോബ് മാർ പീലക്സീനോസും, വിവിധ സമുദായങ്ങളെ പ്രതിനിധീകരിച്ച് വൈദീകരടക്കം അനേകം വിശിഷ്ടാതിഥികളും ആഘോഷങ്ങളിൽ പങ്കെടുത്തു. 12–ന് പരിശുദ്ധ കാതോലിക്കാബാവായ്ക്ക് ഉജ്വല സ്വീകരണം നൽകി. കാതോലിക്കാ പതാകയേന്തിയ പൈലററ് ജീപ്പിന് പിന്നിൽ അനേക വാഹനങ്ങളുടെ അകമ്പടിയോടെ പരിശുദ്ധ ബാവായേ ദേവാലയത്തിലേക്ക് ആനയിച്ചു. സൂര്യനാഗരിയെന്നും, മരുഭൂമിയിലേക്കുള്ള കവാടം എന്നും പ്രസിദ്ധികെട്ട ജോഡ്പൂരിൽ ഇദംപ്രഥമമായി കാലുകുത്തിയ പരിശുദ്ധ കാതോലിക്കാ ബാവായുടെ സന്ദർശനത്തിന് ഇവിടെനിന്നും പ്രസിദ്ധീകരിക്കുന്ന അഞ്ച് പ്രാദേശിക പത്രങ്ങളും ഉചിതമായ സ്ഥാനം കൊടുത്ത് വാർത്തകൾ പ്രസിദ്ധീകരിച്ചു.

പതിമൂന്നിന് വിശുദ്ധ കുർബാനാനന്തരം, പള്ളിയുടെ മുൻവശത്തുള്ള പ്രസിദ്ധമായ 'പോളോ മൈതാനത്ത്' പ്രത്യേകം തയ്യാറാക്കിയ പന്തലിൽവച്ച് ഒരു വർഷം നീണ്ടുനിന്ന ജൂബിലി ആഘോഷങ്ങളുടെ സമാപന സമ്മേളനം പരിശുദ്ധ ബാവായുടെ മഹനീയ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി.

സഭയുടെ വിവാഹസഹായ നിധിയിലേക്ക്, ഒരു പെൺകുട്ടിയുടെ വിവാഹത്തിനുള്ള പതിനയ്യായിരം രൂപയുടെ ഡ്രാഫ്ററ് ഇടവകയ്ക്കുവേണ്ടി ജോബ് മാർ പീലക്സീനോസ് പ. ബാവായേ ഏൽപ്പിച്ചു. ഭവനനിർമ്മാണ സഹായമായി ഒരു വ്യക്തിക്ക് നൽകുവാനുള്ള പതിനായിരം രൂപയുടെ ഡ്രാഫ്ററ് ഇടവക വികാരി ഫാദർ കെ. ജി. അലക്സാണ്ടർ ജോബ് മാർ പീലക്സീനോസിനെ ഏൽപിച്ചു. ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി ജീവകാരുണ്യപരമായ പ്രവർത്തനങ്ങൾക്ക് മുൻതൂക്കം കൊടുത്ത് ഈ ചെറിയ ഇടവക മാതൃക കാട്ടിയത് പ്രശംസാർഹമാണെന്ന് പ. ബാവാ കല്പിച്ചു. രജതജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച സ്മരണികയുടെ പ്രകാശനം മുൻവികാരി ഫാ. പി. കെ. ജോർജിന് കോപ്പി നൽകികൊണ്ട് പ. ബാവാ നിർവഹിക്കുകയുണ്ടായി.

ജോബ് മാർ പീലക്സീനോസ് 'ജൂബിലി സന്ദേശം' നൽകി കോട്ടാ ഇടവകയ്ക്കുവേണ്ടി വികാരി ഫാ. പി. കെ. ജോർജ്, ഉദയപൂർ ഇടവകയ്ക്കുവേണ്ടി വികാരി ഫാ. പി. എ. ഫിലിപ്പ്, മാർത്തോമ്മാ സഭയ്ക്കുവേണ്ടി റവ. മാത്യു തോമസ്, റവ. സഖറിയ തുടങ്ങിയവരും, കേണൽ കോശി തോമസ് തുടങ്ങി പല പ്രമുഖ വ്യക്തികളും അനുമോദന പ്രസംഗങ്ങൾ നടത്തുകയുണ്ടായി. വികാരി ഫാ. കെ. ജി. അലക്സാണ്ടർ സ്വാഗതവും, ട്രസ്ററി മാത്യൂസ് ഡാനിയേൽ ഇടവകയുടെ ലഘു ചരിത്രവും, സെക്രട്ടറി പി. എം. ചെറിയാൻ കൃതജ്ഞതയും പറഞ്ഞു.

## അറിയിപ്പ്

എം. ഒ. സി. മാനേജ്മെന്റിൽപെട്ട കോട്ടയം ബസേലിയോസ് കോളജിലും, പഴഞ്ഞി എം. ഡി. കോളജിലും 1995 ഏപ്രിൽ ഒന്നു മുതൽ പ്രിൻസിപ്പൽ ആയി നിയമിക്കപ്പെടുന്നതിനും, എം. ഒ. സി. മാനേജ്മെന്റിൽ സുവോളജി, ബോട്ടണി, ഇംഗ്ലീഷ് എന്നീ വിഷയങ്ങളിൽ അടുത്ത വിദ്യാഭ്യാസ വർഷം ലെക്ചർ ആയി നിയമിക്കപ്പെടുന്നതിനും യു. ജി. സി. നിഷ്കർഷിച്ചിട്ടുള്ള വിദ്യാഭ്യാസയോഗ്യതയുള്ളവരിൽനിന്നും അപേക്ഷ സ്വീകരിക്കുന്നതാണെന്നു കാണിച്ച് പത്രങ്ങളിൽ പരസ്യപ്പെടുത്തിയിട്ടുണ്ട്.

## ഓർമ്മപ്പെരുനാൾ

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും പ. ഔഗേൻ പ്രഥമൻബാവായുടെയും ഓർമ്മപ്പെരുനാൾ സംയുക്തമായി 1995 ജനുവരി 2, 3 തീയതികളിൽ കാതോലിക്കേററ് അരമന ചാപ്പലിൽ ഭക്തിനിർഭരമായി ആചരിച്ചു. പെരുനാളിനോടനുബന്ധിച്ച് മൂന്നു ദിവസത്തെ ധ്യാനവും നാലു ദിവസങ്ങളിൽ സന്ധ്യയ്ക്ക് സുവിശേഷ പ്രസംഗങ്ങളും ഉണ്ടായിരുന്നു. ഡിസംബർ 25-ാം തീയതി കൊടിയേററു നിർവ്വഹിച്ചതുമുതൽ എല്ലാ ദിവസവും അരമന ചാപ്പലിൽ രാവിലെ വി. കുർബ്ബാന അർപ്പിക്കപ്പെട്ടു. ഒന്നാം തീയതി ഞായറാഴ്ച ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു. 2-ാം തീയതി വൈകിട്ട് കോടിമതെ എത്തിയ തീർത്ഥാടകരെ സഭാസെക്രട്ടറി എ.കെ. തോമസ്, ട്രസ്ററിമാരായ ഫാ. മത്തായി നൂറനാൽ, പി. സി എബ്രഹാം എന്നിവരുടെ നേതൃത്വത്തിൽ സ്വീകരിച്ച് പടിഞ്ഞാറേക്കര ഏജൻസീസ് മൈതാനിയിലേക്ക് ആനയിച്ചു. വിശ്രമത്തിനും ലഘുഭക്ഷണത്തിനും ശേഷം അനേകം വെള്ളിക്കുരിശുകൾ, മുത്തുക്കുടകൾ, കൊടി മുതലായവയുടെ അകമ്പടിയോടുകൂടി കത്തിച്ച തിരികളുമായി ഭക്തജനങ്ങൾ കബറിങ്കലേക്കു നീങ്ങി. തീർത്ഥാടകർ മാർ ഏലിയാ കത്തീഡ്രലിൽ എത്തി അവിടെനിന്നുള്ള റാസയുമൊന്നിച്ച് 8 1/2 മണിക്ക് കബറുങ്കൽ എത്തി. ധൂപപ്രാർത്ഥനയ്ക്കു ശേഷം പ. മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ആശീർവാദം നൽകി. പ. മാത്യൂസ് പ്രഥമൻബാവായും ആശീർവാദസമയത്ത് ബാൽക്കണിയിൽ ഇരുന്ന് ഭക്തജനങ്ങളെ ആശീർവദിച്ചു.

സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് 7 മുതൽ 8 വരെ വൈദികസെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ് പ്രസംഗിച്ചു.

3-ാം തീയതി 6 30-ന് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്ന് 9 മണിക്ക് പ. ബാവാതിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന നടന്നു. അഭിവന്ദ്യ മക്കാറിയോസ് തിരുമേനി കാലം ചെയ്ത ബാവാമാരുടെ പ്രാർത്ഥനാജീവിതത്തെപ്പററി ചില അനുഭവസാക്ഷ്യങ്ങൾ പറഞ്ഞുകൊണ്ട് പ്രസംഗിച്ചു. ഉത്തരേന്ത്യ സന്ദർശിച്ച പ. ബാവാതിരുമേനി അവിടേക്കു സഭയുടെ പ്രവർത്തനങ്ങൾ വികസിപ്പിക്കേണ്ട അടിയന്തിരമായ കാര്യത്തെപ്പററി പറയുകയുണ്ടായി. ഇപ്പോൾ അവിടെ നടക്കുന്ന മിഷ്യനറി പ്രവർത്തനങ്ങളെപ്പററി ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും കേരളത്തിനു തെക്കുഭാഗത്ത് തമിഴ്നാട്ടിൽ നടക്കുന്ന പ്രവർത്തനങ്ങളെപ്പററി ഗീവർഗീസ് മാർ ദീയാസ്ക്കോറോസ് തിരുമേനിയും പ്രസംഗിച്ചു. വി. കുർബ്ബാനയെ തുടർന്നു റാസ, കബറുങ്കൽ ധൂപപ്രാർത്ഥന, കൈമുത്ത്, നേർച്ചവിളമ്പ് എന്നീ ചടങ്ങുകളും ഉണ്ടായിരുന്നു.

മാർ എപ്പിഫാനിയോസ്, മാർ പീലക്സീനോസ്, മാർ സേവേറിയോസ്, മാർ അന്തോണിയോസ്, എന്നീ തിരുമേനിമാരും അനേകം വൈദികരും വലിയ ജനക്കൂട്ടവും പെരുനാൾ പരിപാടികളിൽ സംബന്ധിച്ചു.

## മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ

സ്ലീബാദാസ സമൂഹാദ്ധ്യക്ഷനായിരുന്ന മലബാർഭദ്രാസനത്തിന്റെ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ 27-ാമത് ഓർമ്മപ്പെരുനാൾ ഫെബ്രുവരി 1, 2 തീയതികളിൽ കർമ്മേൽ ദയറായിൽ കൊണ്ടാടി. ജനുവരി 29-ാം തീയതി മുതൽ വി. കുർബാനയും സ്ലീബാദാസന്മാർക്കുള്ള ക്ലാസുകളും സുവിശേഷപ്രസംഗങ്ങളും നടത്തപ്പെട്ടു. ഫെ. ഒന്നാം തീയതി സമൂഹാദ്ധ്യക്ഷൻ സഖറിയ മാർ അന്തോണിയോസ് തിരുമേനിയും 2-ാം തീയതി മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയും വി. കുർബാന അർപ്പിച്ചു. 2-ാം തീയതി വി. കുർബാനയെ തുടർന്നു പ്രദക്ഷിണവും നേർച്ചവിളമ്പും നടത്തപ്പെട്ടു.

## ഉമയാററുകര പള്ളിയിൽ

ഉമയാററുകര സെ. തോമസ് ഓർത്തഡോക്സ് പള്ളിയുടെ 125-ാം വാർഷിക ജൂബിലിയോടനുബന്ധിച്ച് പള്ളിയിൽ ഇടവകക്കാരുടെ കുടുംബസംഗമം ജനുവരി 14-ാം തീയതി നടത്തപ്പെട്ടു. രാവിലെ ഫാ. കെ. വി. ജോൺ വി. കുർബാന അർപ്പിച്ചു. 9 30-നു വൈദികസെമിനാരി പ്രൊഫസർ ഡോ. ജേക്കബ് കുര്യൻ ശ്രീ. കെ. എം. മാത്യു തിരുവല്ല എന്നിവരും ഉച്ചകഴിഞ്ഞ് സിസ്ററർ ജോവാൻ ചുങ്കപ്പുരയും ക്ലാസ് എടുത്തു. അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തോടുകൂടി 4.30-ന് പരിപാടികൾ അവസാനിച്ചു. വികാരി ഫാ. ററി. ജി. ജോൺ സ്വാഗതവും ജൂബിലി ആഘോഷ കമ്മററി ട്രഷറാർ തോമസ് കുതിരവട്ടം കൃതജ്ഞതയും പറഞ്ഞു.

## ജോർജി ജോസഫിന് അനുമോദനങ്ങൾ

ജോൺപോൾ രണ്ടാമൻ മാർപാപ്പായുടെ കാലിനു പരിക്കു പററിയ വാർത്ത വന്നപ്പോൾ ജോർജി പ. പിതാവിന്റെ ഒരു ചിത്രം വരച്ച് വേഗം സൗഖ്യമാകുവാനുള്ള പ്രാർത്ഥനയോടും ആശംസയോടുംകൂടി വത്തിക്കാനിലേക്ക് അയച്ചു. അമേരിക്കൻ പ്രസിഡൻറ് ബിൽ ക്ളിൻറന്റെയും ചിത്രം വരച്ച്, ലോകസമാധാനത്തിന് സംഭാവനകൾ നൽകുവാനിടയാകട്ടെ എന്ന ആശംസയോടെ വൈററ് ഹൗസിൽഎത്തിച്ചു. പത്തനംതിട്ട കാതോലിക്കേററ് കോളേജിൽ പ്രീഡിഗ്രി ഒന്നാംവർഷ വിദ്യാർത്ഥിയായ ജോർജിക്ക് രണ്ടു നേതാക്കളുടെയും മറുപടിയും അനുമോദനവും കിട്ടിയപ്പോൾ ജീവിതത്തിലെ ധന്യമുഹൂർത്തങ്ങളായിരുന്നു അവ. ബാല്യംമുതലേ ചിത്രരചനയിൽ താല്പര്യമുള്ള ജോർജിയുടെ മനസ്സിൽ ചിത്രരചനയിലെ അതികായന്മാരെക്കുറിച്ചുള്ള ആദരവു നിറഞ്ഞു നിൽക്കുന്നു. അടൂർ പടിഞ്ഞാറെ പീടികയിൽ ഫാ. പി. വി. ജോസഫിന്റെയും എ എം. മേരിക്കുട്ടിയുടെയും മകനാണ് ജോർജി. അഖിലകേരള ബാലജനസഖ്യം പ്രസിദ്ധീകരിച്ച കുട്ടികളുടെ വിശേഷാൽപ്രതിയടക്കം പല പ്രസിദ്ധീകരണങ്ങളിലും ജോർജിയുടെ ചിത്രങ്ങൾ വന്നിട്ടുണ്ട്.

## ഡൽഹിയിൽ പള്ളികൂദാശ

ഡൽഹിയിൽ രോഹിണി എന്ന സ്ഥലത്ത് പണികഴിപ്പിച്ച സെൻറ് ബേസിൽ ഓർത്തഡോക്സ് ദേവാലയം പ. ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും പൗലോസ് മാർ ഗ്രീഗോറിയോസ്, ജോബ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെയും സഹകാർമ്മികത്വത്തിലും കൂദാശ ചെയ്യപ്പെട്ടു. ഈ ദേവാലയം ഡൽഹി പട്ടണത്തിൽ സഭയുടെ അഞ്ചാമത്തെ ദേവാലയം ആണ്.

കൂദാശയ്ക്കുശേഷം ചേർന്ന പൊതുസമ്മേളനത്തിൽ പ. ബാവാതിരുമേനി ആദ്ധ്യക്ഷംവഹിച്ചു. ഡൽഹി ചീഫ്മിനിസ്ററർ ശ്രീ. മദൻ ലാൽ ഖുറാനാ പ്രധാന അതിഥി ആയിരുന്നു. യൂണിയൻ മിനിസ്ററർ ഓഫ് സ്റേററ് ശ്രീ. കൃഷ്ണകുമാർ മുൻമന്ത്രി ശ്രീ. പി. ജെ. കുര്യൻ എന്നിവർ അഭിവന്ദ്യ തിരുമേനിമാരെ കൂടാതെ ആശംസാ പ്രസംഗങ്ങൾ നടത്തി. വികാരി ഫാദർ പി.കെ. തോമസ് കൃതജ്ഞത പ്രകടിപ്പിക്കുകയും ചെയ്തു.

ഈ ദേവാലയ നിർമ്മാണത്തിന്റെ ആർക്കിടെക്ററർ ആയിരുന്ന ശ്രീ. രംജിത് പി. ജോൺ, ഉപദേശകരായിരുന്ന ശ്രീ. എം. ജി. ജോർജ് മുത്തൂററ്, സൂപ്രണ്ടൻഡ് എൻജിനീയർ ശ്രീ. ജോമ്പ് കുര്യൻ, എക്സിക്യുട്ടീവ് എൻജിനീയർ ശ്രീ. കെ പി. എബ്രഹാം എന്നിവർക്ക് പ. ബാവാതിരുമേനി ഉപഹാരങ്ങൾ നൽകി ബഹുമാനിച്ചു.



നെടുമാവ് സെൻറ് പോൾസ് യുവജനപ്രസ്ഥാനം നിർമ്മിച്ച ഭവനത്തിൻെറ താക്കോൽദാനം ബിഷപ്പ് എം. സി. മാണി നിർവഹിച്ചപ്പോൾ.
ഗീവർഗീസ് മാർ ഈവാനിയോസ്, കെ. നാരായണ കുറുപ്പ്, ഫാ. കുര്യൻ ഉതുപ്പ്, തെയോഫോറസ് റമ്പാൻ, ബിനോ ഇടത്തറ, ബെന്നി മുണ്ടമററം, ബിനോയ് ചെറിയാൻ എന്നിവർ സമീപം.

## സപ്തതിയും ഭവനദാനവും

നെടുമാവ് സെ. പോൾസ് ഓർത്തഡോക്സ് പള്ളിയുടെ സപ്തതി ആഘോഷവും യുവജന പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ നിർമ്മിച്ചു നൽകിയ ഭവനത്തിൻെറ താക്കോൽദാനവും ജനുവരി 16, 17, 18 തീയതികളിൽ നടന്നു.

ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസിൻെറ അദ്ധ്യക്ഷതയിൽ കൂടിയ സപ്തതി സമാപന സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാബാവാ സമ്മേളനം ഉത്ഘാടനം ചെയ്തു.

യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിലുള്ള ഭവനദാനപദ്ധതിയുടെ ഭാഗമായി ഈ വർഷം നിർമ്മിച്ച ഭവനത്തിൻെറ താക്കോൽദാനം ബിഷപ്പ് എം. സി. മാണി നിർവ്വഹിച്ചു. ഡെപ്യൂട്ടി സ്പീക്കർ കെ. നാരായണ കുറുപ്പ്, തെയോഫോറസ് റമ്പാൻ, എൻ. ഗോപാലകൃഷ്ണൻ നായർ, ബിനോ സ്കറിയാ ഇടത്തറ എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. കുര്യൻ ഉതുപ്പ് സ്വാഗതവും, സി. സി. വർഗീസ് കൃതജ്ഞതയും പറഞ്ഞു, ഫാ. ടി. ജെ. ജോഷ്വായുടെ അദ്ധ്യക്ഷതയിൽ കൂടിയ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷിക സമ്മേളനം കണ്ടനാട് ഭദ്രാസനാധിപൻ മാത്യൂസ് മാർ സേവേറിയോസ് ഉത്ഘാടനം ചെയ്തു. റവ. ഡോ. ജേക്കബ് കുര്യൻ പ്രസംഗിച്ചു.

## രജതജൂബിലി ഉത്ഘാടനം

റാന്നി ഹോളി ട്രനിററി ആശ്രമത്തിൻെറ രജതജൂബിലി ആഘോഷങ്ങളുടെ ഉത്ഘാടനം ഫെബ്രുവരി 5-ാംതീയതി പ. കാതോലിക്കാബാവാ നിർവ്വഹിച്ചു. അന്നു രാവിലെ ആശ്രമ ചാപ്പലിൽ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത ആദ്ധ്യക്ഷം വഹിച്ചു. പീലിപ്പോസ് മാർ ക്രിസോസ്ററം, തോമസ് മാർ അത്താനാസ്യോസ്, കുറിയാക്കോസ് മാർ ക്ളീമ്മീസ്, പൗലൂസ് മാർ പക്കോമിയോസ്, പാലാ കെ. എം. മാത്യു എം. പി., എം. സി. ചെറിയാൻ എം. എൽ. എ., ഫാ. കെ. സി. എബ്രഹാം, ഫാ. ജോൺസൺ, ഫാ. എബ്രഹാം ചരിവുപുരയിടം, സി. എസ്. മത്തായി എന്നിവർ ആശംസാ പ്രസംഗം നടത്തി. ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ സ്വാഗതവും, ഫാ. വി. ററി. തോമസ് കൃതജ്ഞതയും പറഞ്ഞു. ജൂബിലി സ്മാരക ചാപ്പലിൻെറ ശിലാസ്ഥാപനം ബാവാ നിർവ്വഹിച്ചു.

## കുടുംബസംഗമം

നിരണം ഭദ്രാസന യുവജന പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ ഭദ്രാസനത്തിലെ യുവാക്കളെയും ദമ്പതികളെയും പങ്കെടുപ്പിച്ചുകൊണ്ടുള്ള യുവജന കുടുംബസംഗമം ജനുവരി 21-ന് ചെങ്ങരൂർ സെ. ജോർജ് പള്ളിയിൽ നടത്തി. ''ക്രിസ്തീയകുടുംബം—ഭൂമിയിൽ പറുദീസാ'' എന്നതായിരുന്നു മുഖ്യചിന്താവിഷയം. ക്രിസ്തീയ കുടുംബജീവിതത്തിൻെറ വിജയരഹസ്യം പുതിയ തലമുറയുമായി പങ്കു വയ്ക്കുവാൻ സാധിച്ച സംഗമവേദിയിൽ 700—ൽപരം പ്രതിനിധികൾ പങ്കെടുത്തു.

രാവിലെ വി. കുർബാനയോടെ സമ്മേളനം ആരംഭിച്ചു. ഇടവക വികാരി ഫാ. കെ. വി. മാത്യു സ്വാഗതം ആശംസിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. 'ദാമ്പത്യം ഒരു കൂദാശ' എന്ന വിഷയത്തെ അടിസ്ഥാനമാക്കി ഫാ. ററി. ജെ. ജോഷ്വാ ക്ളാസെടുത്തു. സംശയനിവാരണത്തിനു ശേഷം 'യുവാവ് കുടുംബവേദിയിൽ എന്ന വിഷയത്തെ ആസ്പദമാക്കി അഭി. തിരുമേനി ക്ളാസെടുത്തു. തുടർന്നു നടന്ന ഗ്രൂപ്പുചർച്ച വളരെ സജീവമായിരുന്നു. ശ്രീ. കെ. എം. മാത്യു ചർച്ചകൾക്ക് നേതൃത്വം നൽകി. നിരവധി വൈദികരും സമ്മേളനത്തിൽ പങ്കെടുത്തു.

ഉച്ചയ്ക്കുശേഷം 'കുടുംബം ഒരു ഗാർഹിക സഭ' എന്ന വിഷയത്തെ കേന്ദ്രീകരിച്ച് പ്രൊഫ. ജയിംസ് സെബാസ്റ്റ്യൻ ക്ലാസെടുത്തു. സമാപനസമ്മേളനത്തിൽ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മത്തായി ഉമ്മൻ അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോബ്സൺ കോട്ടപ്പുറം, സർവ്വശ്രീ. ജോസഫ് എം. പുതുശ്ശേരി MLA മാത്യു ചാമത്തിൽ, തോമസ് ചക്കുംമൂട്ടിൽ എന്നിവർ പ്രസംഗിച്ചു. ഭദ്രാസനസെക്രട്ടറി ശ്രീ. വർഗീസ് മാത്യു കൃതജ്ഞത പ്രകാശിപ്പിച്ചു.

## പ. ബാവായുടെ 81-ാം ജന്മദിനം ആഘോഷിച്ചു



കോട്ടയം: പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ81-ാം ജന്മദിനം ഭക്തിനിർഭരമായ ചടങ്ങുകളോടെ ആഘോഷിച്ചു. ജനുവരി 30-ന് രാവിലെ ദേവലോകം അരമനചാപ്പലിൽ പ. ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് നിയുക്ത കാതോലിക്കാബാവായുടെ നേതൃത്വത്തിൽ സ്തോത്രശുശ്രൂഷ നടത്തി.

ഉച്ചകഴിഞ്ഞ് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ ചേർന്ന അനുമോദന സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. അലക്സാണ്ടർ മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു. എക്യുമെനിക്കൽ രംഗത്തും സാമൂഹ്യ പ്രവർത്തനങ്ങളിലും പ. കാതോലിക്കാബാവാ നൽകിയ സംഭാവനകളെ അദ്ദേഹം പ്രശംസിച്ചു. സ്നേഹപൂർവ്വമായ പെരുമാററംകൊണ്ട് അദ്ദേഹം കേരളത്തിലെ ക്രൈസ്തവരുടെ മാത്രമല്ല ക്രൈസ്തവേതരരുടെയും സ്നേഹബഹുമാനങ്ങൾക്ക് പാത്രമായിട്ടുണ്ട് എന്ന് മെത്രാപ്പോലീത്താ പറഞ്ഞു. സഭൈക്യത്തിനുവേണ്ടി കൂടുതൽ പ്രവർത്തിക്കുവാൻ സാധിക്കട്ടെ എന്ന് അദ്ദേഹം ആശംസിച്ചു. കോട്ടയം രൂപതാദ്ധ്യക്ഷൻ മാർ കുര്യാക്കോസ് കുന്നശ്ശേരി, ബിഷപ്പ് സാം മാത്യു, പ്രൊ. വൈസ്ചാൻസലർ ഡോ. അബ്ദുൽസലാം എന്നിവർ പ്രസംഗിച്ചു.

കഴിഞ്ഞവർഷം പ. ബാവായുടെ 80-ാംജന്മദിനത്തിൽ പ്രഖ്യാപിച്ച കാതോലിക്കേററ് അവാർഡിന് മഹാരാഷ്ട്രാ ഗവർണർ ഡോ. പി. സി. അലക്സാണ്ടർ, ഡോ. കെ. എം. തരകൻ എന്നിവർ അർഹരായി. അവാർഡ് പ്രഖ്യാപനം നടത്തിക്കൊണ്ട് കമ്മററി പ്രസിഡന്റ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. പ. കാതോലിക്കാബാവാ അവാർഡ് വിതരണം നടത്തി. അവാർഡു സ്വീകരിച്ചുകൊണ്ട് ഡോ. കെ. എം. തരകൻ പ്രസംഗിച്ചു.

ജന്മദിനാശംസകൾക്ക് നന്ദി പ്രകാശിപ്പിച്ചുകൊണ്ട് പ. കാതോലിക്കാബാവാ പ്രസംഗിച്ചു. തിരുമേനി ജന്മദിന കേക്ക് മുറിക്കുകയും ചെയ്തു.

81-ാം ജന്മദിനാഘോഷത്തോടനുബന്ധിച്ച് നിർദ്ധനരായ 81 യുവതികളെ വിവാഹം കഴിപ്പിക്കുവാനും ഭവനരഹിതരായ 81 പേർക്ക് ഭവനങ്ങൾ നിർമ്മിച്ചു കൊടുക്കുവാനും തീരുമാനിച്ചിട്ടുള്ളതായി സഭാസെക്രട്ടറി എ. കെ. തോമസ് പ്രസ്താവിച്ചു.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സ്വാഗതവും സഭാസെക്രട്ടറി എ. കെ. തോമസ് നന്ദിയും പറഞ്ഞു. പീലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലൂസ് മാർ മിലീത്തിയോസ്, ബിഷപ്പ് എം. സി. മാണി, ജോസഫ് പുതുശ്ശേരി എം. എൽ. എ., സഭാട്രസ്ററി പി. സി. എബ്രഹാം എന്നിവരും യോഗത്തിൽ സന്നിഹിതരായിരുന്നു. വിവിധ സ്ഥാപനങ്ങളുടെയും വ്യക്തികളുടെയും വകയായി വളരെയധികം ആളുകൾ തിരുമേനിയെ ഹാരാർപ്പണം ചെയ്തു. ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ് പവ്വത്തിൽ തിരുമേനിക്കുവേണ്ടി സെക്രട്ടറി അച്ചൻ ബാവായെ ഹാരം അണിയിച്ചു.

കോട്ടയം എം. ഡി. കൊമേഴ്സ്യൽ സെന്ററിനു കിഴക്കുവശം റോഡരികിൽ നിർമ്മിക്കുന്ന ബസ്സേലിയോസ് ഭവന്റെ ശിലാസ്ഥാപനം പ. കാതോലിക്കാബാവാ നിർവഹിച്ചു.

## എം. ജി. എം. കൺവൻഷൻ

കൊച്ചി മെത്രാസനത്തിന്റെ വടക്കുകിഴക്കൻ മേഖലയിലെ പള്ളികളുടെ സംയുക്താഭിമുഖ്യത്തിൽ നടത്തിവരാറുള്ള നാലാമതു സുവിശേഷ മഹായോഗം പട്ടിക്കാട്ട് എം. ജി. എം. നഗറിൽ ഫെബ്രുവരി 26 മുതൽ മാർച്ച് 5 വരെ നടത്തുന്നതാണ്. അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനി, ഫാ. കുര്യൻ ദാനിയേൽ, ഫാ. ജോബ്സൺ കോട്ടപ്പുറം, ഫാ. ജോസഫ് ശമുവേൽ, പ്രൊഫ. കെ. സി. മാണി, പ്രൊഫ. എം. വൈ. യോഹന്നാൻ എന്നിവർ പ്രസംഗിക്കുന്നതാണ്.

## പള്ളിയും കബറിടവും കൂദാശചെയ്തു

കണ്ടനാട് ഇടവകയുടെ കാലംചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമനസ്സിലെ ഭൗതീകാവശിഷ്ടങ്ങൾ സ്ഥിതി ചെയ്യുന്ന മുളക്കുളം കർമ്മേൽകുന്ന് ഓർത്തഡോക്സ് പള്ളി പുതുക്കി പണിതതിന്റെ കൂദാശയും പുതുതായി പണികഴിപ്പിച്ച തിരുമനസ്സിലെ കബറിന്റെയും കബർ മുറിയുടെയും കൂദാശയും ജനുവരി 6, 7 തീയതികളിൽ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും ഇടവക മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ്, പൗലൂസ് മാർ പക്കോമിയോസ്, സഖറിയാ മാർ അന്തോനിയോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും നടത്തപ്പെട്ടു. കൂദാശയോടനുബന്ധിച്ച് ഒന്നാം തീയതി മുതൽ വി. കുർബാനയും സുവിശേഷപ്രസംഗങ്ങളും ക്ലാസുകളും സെമിനാറുകളും ഉണ്ടായിരുന്നു. പ. ബാവായെയും അഭിവന്ദ്യ തിരുമേനിമാരെയും 7-ാം തീയതി 3. 30-ന് പിറവം കാതോലിക്കേററ് സെൻററിൽനിന്ന് അനേകം വാഹനങ്ങളുടെ അകമ്പടിയോടുകൂടെയാണ് പള്ളിയിലേക്ക് സ്വീകരിച്ചത്? സ്വീകരണത്തെ തുടർന്ന് ചേർന്ന സാംസ്കാരിക സമ്മേളനം പ. ബാവാ ഉത്ഘാടനം ചെയ്തു. സേവേറിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. ഇടവകവകയായി പാവപ്പെട്ട ഒരു കുടുംബത്തിനു വച്ചുകൊടുത്ത വീടിന്റെ താക്കോൽദാനം പ. ബാവാ നിർവ്വഹിച്ചു. മാർ പക്കോമിയോസ് ചാരിററിഫണ്ടിന്റെ ഉത്ഘാടനം പി. സി. തോമസ് എം., പി. നിർവ്വഹിച്ചു. ബ്രഹ്മാനന്ദ ആശ്രമാധിപതി അസ്പർശാനന്ദസ്വാമിയും, മാർ അന്തോണിയോസ്, മാർ പക്കോമിയോസ് എന്നീ തിരുമേനിമാരും, ഫാ. തോമസ് ഇളമ്പശേരി, ഫാ. ജോൺ തേനുങ്കൽ, ഫാ. റ്റി. പി. ഏലിയാസ് എന്നിവരും ആശംസാപ്രസംഗം നടത്തി.

സമ്മേളനശേഷം സന്ധ്യാനമസ്ക്കാരവും പള്ളികൂദാശയുടെ പ്രഥമ ഭാഗവും നടത്തി. 7-ാം തീയതി പ്രഭാതനമസ്ക്കാരത്തെ തുടർന്ന് പ. ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ കൂദാശ പൂർത്തിയാക്കുകയും വി. മൂന്നുമ്മേൽ കുർബാന അർപ്പിക്കപ്പെടുകയും ചെയ്തു.

## വിദ്യാർത്ഥി പ്രസ്ഥാനം

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫറൻസിൽ പങ്കെടുത്തവർക്കുള്ള Follow up meetings ഫെബ്രുവരി 11, 12 തീയതികളിൽ എറണാകുളം പാലാരിവട്ടം പള്ളിയിലും, ഫെബ്രു: 16, 17, 18 തീയതികളിൽ തിരുവനന്തപുരം സ്ററുഡൻറ് സെൻററിലുംവച്ചു നടത്തപ്പെടും. സംബന്ധിക്കുവാൻ ആഗ്രഹിക്കുന്നവർ ഫെബ്രു. 10-നകം പേരുകൾ കേന്ദ്രഓഫീസിൽ എത്തിച്ചിരിക്കണം.

## ഓർമ്മപ്പെരുനാൾ



സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 61-ാം ഓർമ്മപ്പെരുനാൾ ഫെബ്രുവരി 22, 23 തീയതികളിൽ തിരുമേനി കബറടങ്ങിയിട്ടുള്ള കോട്ടയം പഴയസെമിനാരി ചാപ്പലിൽ കൊണ്ടാടുന്നതാണ്. പെരുനാളിനോടനുബന്ധിച്ച് മൂന്നു ദിവസത്തെ സുവിശേഷപ്രസംഗം സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് നടത്തപ്പെടും. 22-ാം തീയതി കോട്ടയം ചെറിയപള്ളിയിൽ നിന്ന് സന്ധ്യാപ്രാർത്ഥനയെ തുടർന്ന് കബറിങ്കലേക്കു റാസ ഉണ്ടായിരിക്കും. 23-ാം തീയതി പ. ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാന കബറിങ്കൽ ധൂപപ്രാർത്ഥന, റാസ, നേർച്ചവിളമ്പ് എന്നിവയും ഉണ്ടായിരിക്കും. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൂടുന്ന അവസരമാകയാൽ സഭയിലെ എല്ലാ തിരുമേനിമാരും പെരുനാളിൽ സംബന്ധിക്കും.

## ചികിത്സാ സഹായം

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സ്മാരകമായി ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെൻറ് ഫണ്ടിൽ നിന്ന് സാമ്പത്തികമായി ഞെരുങ്ങുന്ന രോഗികൾക്കുവേണ്ടിയുള്ള സഹായത്തിനുള്ള അപേക്ഷ ക്ഷണിച്ചിരിക്കുന്നു. അതിലേക്കുള്ള ഫാറത്തിന് സെക്രട്ടറി വട്ടശ്ശേരി മാർ ദീവന്നാസ്യോസ് എൻഡോവ്മെൻറ് ഫണ്ട് പി. ഒ. ബോക്സ് 98 കോട്ടയം 686001 എന്ന മേൽവിലാസത്തിൽ മാർച്ച് ഒന്നിനു മുമ്പ് അപേക്ഷിക്കുക. (സെക്രട്ടറി)



**Born 9-1-1974. Died 13-1-1995**

**GEORGE VARGHESE (SIBY)**
**Student of National University, Singapore.**
S/o of Rajan Varghese, Thotacattu Koickeril,
Amichakary, Tiruvalla

'പ്രതികാരം നിങ്ങൾ ചെയ്യാതെ, അത് ദൈവത്തിന്റെ ക്രോധത്തിനു വിട്ടേക്കുക. എന്തെന്നാൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു. പ്രതികാരം എന്റേതാണ്. ഞാൻ പകരം വീട്ടും. റോമാ. 12-ാം അദ്ധ്യായം 19-ാം വാക്യം.

*George's own Poem*

## DREAMS OF A DRIFTER

The wind blows on in the country side
To bring back old memories
Distant dreams of the future
Sounding to the soul as a far off dream

Hopes down now what will I do?
Nothing but the achievements of yesterday,
Who knows what will come tomorrow?
Will I see myself dead in the cemetary?

Can I have a piece of the Cake?
For the celebrations of the success of my dream
Or will it remain just a dream
Like the many dreams I always had.

Will people still laugh at my hopes?
Hopes that were with me since my birth
What does the word "Impossible" mean?
Is it just a word in the dictionary of fools?

Party's almost over now I know
Blending tears out of my heart
Will I still remain a drifter?
Like the many who lived before.

## ഡോ. അലക്സാണ്ടർക്കും കെ. എം. തരകനും കാതോലിക്കേററ് അവാർഡ്



ഡോ. അലക്സാണ്ടർ

**കോട്ടയം.** പൊതുരംഗത്തെയും സാഹിത്യരംഗത്തെയും മികച്ച സംഭാവനകൾ പരിഗണിച്ച് മഹാരാഷ്ട്ര ഗവർണർ ഡോ. പി.സി. അലക്സാണ്ടർക്കും കേരളസാഹിത്യ അക്കാദമി പ്രസിഡന്റ് ഡോ. കെ. എം. തരകനും ഓർത്തഡോക്സ് സഭ കാതോലിക്കേററ് അവാർഡ്, നൽകി.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ 80-ാം ജന്മദിനാഘോഷ ചടങ്ങിനോടനുബന്ധിച്ചു രൂപവൽക്കരിച്ച ഫൗണ്ടേഷന്റെ ഈ അവാർഡുകൾ 30-നു കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ ജന്മദിനാഘോഷച്ചടങ്ങിൽ വച്ചാണ് സമ്മാനിച്ചത്. പതിനായിരം രൂപയും പ്രശസ്തഫലകവുമാണ് പുരസ്കാരം.

മാത്യൂസ് മാർ സേവേറിയോസ്, റിട്ട. ജസ്ററിസ് കെ. ജോൺമാത്യു, ഫാ. ടി. ജെ. ജോഷ്വാ, ഫാ. ജോസഫ് വെള്ളാപ്പിള്ളി, പി.സി. ഏബ്രഹാം, എ. കെ. തോമസ് എന്നിവരടങ്ങിയ കമ്മററിയാണ് അവാർഡ് നിശ്ചയിച്ചത്.

ഡോ. പി. സി. അലക്സാണ്ടർ വിദ്യാർത്ഥിയായിരിക്കുമ്പോൾ ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പ്രസംഗ കളരിയിലൂടെയാണ് പൊതുരംഗത്തേക്ക് കടന്നത്. സഭയ്ക്ക് അഭിമാനമായി വളർന്ന അദ്ദേഹം പിന്നീട് ഔദ്യോഗിക രംഗത്ത് സത്യസന്ധമായും മാതൃകാപരമായും പ്രവർത്തിച്ചു.

പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയും തമിഴ്നാട് ഗവർണറും ആയശേഷം ഇപ്പോൾ മഹാരാഷ്ട്ര ഗവർണറായി സ്തുത്യർഹമായി പ്രവർത്തിക്കുന്നു. സുറിയാനി ക്രിസ്ത്യാനികളുടെ പാരമ്പര്യത്തെ പ്രചരിപ്പിക്കുന്നതിനു ഡോ. അലക്സാണ്ടർ സ്വജീവിതം മാതൃകയാക്കി.



കെ. എം. തരകൻ

കെ. എം. തരകൻ സാഹിത്യരംഗത്തെ സംഭാവനകൾക്കു പുറമേ സഭയുടെ വേദശാസ്ത്രം പ്രചരിപ്പിക്കുന്നതിലും പങ്കു വഹിച്ചു. സഭാവിജ്ഞാനകോശത്തിന്റെ എക്സിക്യൂട്ടീവ് എഡിററുമായിരുന്നു. അദ്ദേഹത്തിനു ലഭിച്ച 10000 **രൂപാ ഓർത്തഡോക്സ് സെമിനാരിയിലെ സാഹി**ത്യപ്രവർത്തനങ്ങൾക്കായി **ബ.** ററി. ജെ. ജോഷ്വാ **അച്ചനെ ഏല്പിച്ചു.**

## പൗരോഹിത്യജൂബിലി

അങ്കമാലി ഭദ്രാസനസെക്രട്ടറി ഫാ. ജേക്കബ് മണ്ണാറപ്രായുടെ പൗരോഹിത്യ രജതജൂബിലി ജനുവരി 8-നു് ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ ആഘോഷപൂർവ്വം കൊണ്ടാടി. രാവിലെ പ. കാതോലിക്കാബാവാ വി. കുർബാന അർപ്പിച്ചു. ഉച്ചകഴിഞ്ഞ് ചേർന്ന പൊതുസമ്മേളനത്തിൽ ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിച്ചു. പ. ബാവാ സമ്മേളനം ഉത്ഘാടനം ചെയ്തു. പൗലൂസ് മാർ പക്കോമിയോസ് തിരുമേനി സ്വാഗതം ആശംസിച്ചു. മന്ത്രി ടി. എച്ച്. മുസ്തഫ, ഡോ. കെ. എം. തരകൻ, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, പൗലൂസ് മാർ മിലിത്തിയോസ്, പൗലൂസ് മാർ പക്കോമിയോസ്, സഖറിയ മാർ അന്തോണിയോസ്, കെ. മുഹമ്മദാലി എം. എൽ. എ., കെ. ബാബു എം. എൽ. എ., പ്രൊഫ. ബേബി എം. വറുഗീസ് തുടങ്ങിയവർ പ്രസംഗിച്ചു. പൗരാവലിയുടെ പുരസ്കാരം യു. ജെ. തര്യൻ നൽകി. മി. തോമസ് നീലാർമഠം ബ. മണ്ണാറപ്രാ അച്ചനെപ്പററി തയ്യാറാക്കിയ ജൂബിലിസ്മാരക ഗ്രന്ഥത്തിന്റെ പ്രകാശനം ഡോ. കെ. എം. തരകൻ നിർവ്വഹിച്ചു.

റവ. ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്കോപ്പാ മറുപടി പ്രസംഗം നടത്തി. സമ്മേളനത്തിൽ വലിയ ഒരു ജനക്കൂട്ടം സംബന്ധിച്ചു.

## ഗീവർഗീസ് റമ്പാച്ചൻ നിര്യാതനായി



പരുമലസെമിനാരി ധ്യാനമന്ദിരത്തിന്റെ ചുമതല വഹിച്ചിരുന്ന അഭി. കെ. സി. ഗീവർഗീസ് റമ്പാൻ 1995 ജനുവരി 24-ാം തീയതി പരുമല ആസ്പത്രിയിൽ വച്ച് നിര്യാതനായി. ശവസംസ്കാരം 28-ാം തീയതി ശൂരനാട് മൗണ്ട് സീനായ് ആശ്രമ ചാപ്പലിനോടു ചേർന്നു പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ പ. കാതോലിക്കാബാവാതിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നിർവ്വഹിക്കപ്പെട്ടു. നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ എപ്പിഫാനിയോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരും, റമ്പാന്മാരും, പട്ടക്കാരും, ശെമ്മാശന്മാരും, കന്യാസ്ത്രീകളും ഉൾപ്പെടെ വലിയ ഒരു ജനക്കൂട്ടം ശുശ്രൂഷയിൽ സംബന്ധിച്ചു. പ. ബാവാതിരുമേനിയും ഒസ്താത്തിയോസ് തിരുമേനിയും ചരമപ്രസംഗം നടത്തി. പരുമലനിന്നുള്ള വിലാപയാത്രയിൽ പുതിയകാവു കത്തീഡ്രൽ, വല്ലവാടി മാർ ബസ്സേലിയോസ്, എന്നീ ദേവാലയങ്ങളിൽ മൃതശരീരം വച്ച് പ്രാർത്ഥനകൾ നടത്തി. ബ. റമ്പാച്ചൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ സെക്രട്ടറിയായി ദീർഘനാൾ സ്ലീബാദാസ സമൂഹത്തിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തുടർന്ന് അമേരിക്കയിൽ നിന്ന് ചരിത്രത്തിലും പൊളിറ്റിക്സിലും ബിരുദാനന്തര ബിരുദം സമ്പാദിച്ചശേഷം ന്യൂയോർക്കിൽ സെ. ഫ്രാൻസിസ് കോളജിൽ അദ്ധ്യാപകനായിരുന്നു. റമ്പാനായശേഷം തിരുവാങ്കോട് സെ. മേരീസ്, കാനായ്മ സെ. മേരീസ് എന്നീ പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്. കാതോലിക്കേറ്റ് ഓഫീസിൽ ഡെ. സെക്രട്ടറിയായും കുറേനാൾ സേവനം അനുഷ്ഠിച്ചു. ഫാ. കെ. സി. സാമുവേൽ, കെ. വി. ചെറിയാൻ എന്നിവർ സഹോദരങ്ങളാണ്.

## രജതജൂബിലി

കുന്നംകുളം പാറയിൽ സെന്റ് ജോർജ്ജ് പള്ളി എം.ജി.എം. സണ്ടേസ്കൂളിന്റെ രജതജൂബിലി ആഘോഷം പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടി. യോഗം ഒറ്റപ്പാലം എം. പി. ശ്രീ. എസ്. ശിവരാമൻ ഉത്ഘാടനം ചെയ്തു. ജൂബിലിയോടനുബന്ധിച്ച് നടത്തിയ ക്വിസ് മത്സര വിജയികൾക്ക് കൽദായ മെത്രാപ്പോലീത്താ മാർ അപ്രേം സമ്മാനദാനം നിർവ്വഹിച്ചു. ആർത്താറ്റ് കുന്നംകുളം മഹാഇടവക വികാരി പുലിക്കോട്ടിൽ ജോസഫ് കോർ എപ്പിസ്കോപ്പ, മുൻസിപ്പൽ ചെയർമാൻ കെ. പി. ഡേവിഡ് എന്നിവർ ആശംസാപ്രസംഗം നടത്തി. ഫാ. സ്റ്റീഫൻ കുളത്തൂർ സ്വാഗതവും, ഉല്ലാസ് അംബ്രയിൽ നന്ദിയും രേഖപ്പെടുത്തി.

★

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





മേരി പൗലൂസ്, ഇരിങ്ങാലക്കുട.



ഷാജിമോൻ, കോയിപ്രം.



V. A. Varghese.



സജി ചാക്കോ, ഗ്വാളിയർ.



സെലിനാ ചാക്കോ, ഗ്വാളിയർ.



കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ നടന്ന 81-ാം ജന്മദിനാഘോഷച്ചടങ്ങിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ കേക്ക് മുറിക്കുന്നു. ഇടത്തുനിന്നു ഡോ. സി.എ, അബ്ദു സലാം, മാർ കുര്യാക്കോസ് കുന്നശേരി, അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്ത, പൗലോസ് മാർ മിലിത്തിയോസ്, നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ബിഷപ്പ് സാം മാത്യു, മുനിസിപ്പൽ ,ചെയർമാൻ എൻ.കെ. പൊതുവാൾ എന്നിവർ സമീപം.



റവ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പായുടെ പൗരോഹിത്യ രജത ജൂബിലി ആഘോഷങ്ങൾ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. മാർ പക്കോമിയോസ്, റവ. മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പാ, നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസ്, ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് എന്നിവർ സമീപം.

# 6–ാം ചരമവാർഷികം

24-1-1995



തിരുവനന്തപുരത്ത് കുമാരപുരം മാംകൂട്ടത്തിൽ മോഹൻസ് ബംഗ്ലാവിൽ മിസ്സസ് കുഞ്ഞന്നാമ്മ മത്തായിയുടെ 6–ാം ചരമവാർഷികം പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാനയോടുകൂടി ആറ്റിംഗൽ സെ. ജോർജ്ജ് പള്ളിയിൽ വച്ച് ആചരിച്ചു.

Inserted by
Sorrowing Family

27–ാം ഓർമ്മപെരുനാൾ

2-2-1995



പാവനസ്മരണയ്ക്കുമുമ്പിൽ

ആദരാഞ്ജലികൾ

C. THOMAS & FAMILY

EDMONTON, CANADA

